# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26

| പുസ്തകം 12 | 1108 തുലാം | ലക്കം 3 |
|---|---|---|


നാനാലേഖനസൂക്തിമാലകളണിഞ്ഞദ്ധ്യാപകന്മാൎക്കു വി
ജ്ഞാനാനന്ദസുധാരസം സുമധുരം ചേൎത്തുള്ളിലാത്താദരം
യൂനാമാശയപോഷണൈകരതയായ് സമ്പൂൎണ്ണകല്യാണയായ്
നീണാളക്ഷയദീപ്തിപൂണ്ടു ഗുരുനാഥേയം ഭൃശം ഭാസതാം.

## വിഷയവിവരം.

## മഹാകവി ഷേക്സ്പിയരുടെ

# നാടകകഥകൾ.

ഗ്രന്ഥകർത്താ:- ആർ. ഈശ്വരപിള്ള ബി. എ.

മഹാകവി ഷേക്സ്പിയർ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളും ഹൃദയാവർജ്ജകങ്ങളും ആയ രണ്ടു ദുരന്തനാടകങ്ങൾ കഥാരൂപേണ എഴുതിയിട്ടുള്ളതു്. മഹാകവിയുടെ കഥാഘടനാവൈചിത്ര്യം വായിച്ചുനോക്കേണ്ടതാണ്.

വില 5 ണ.

പ്രസാധകന്മാർ

സി. ജി. ബ്രദേഴ്സ്, പറവൂർ.

---

# ചില നല്ല പുസ്തകങ്ങൾ.

| | | | | |
|---|---|---|---|---|
| നളിനി | (കുമാരനാശാൻ) | 0 | 6 | 0 |
| ലീല | " | 0 | 10 | 0 |
| പ്രരോദനം | " | 0 | 12 | 0 |
| ചിന്താവിഷ്ടയായ സീത | " | 0 | 8 | 0 |
| ദുരവസ്ഥ | " | 0 | 8 | 0 |
| ചണ്ഡാലഭിക്ഷുകി | " | 0 | 8 | 0 |
| കരുണ | " | 0 | 6 | 0 |
| വനമാല | " | 0 | 6 | 0 |
| കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാന്റെ | | | | |
| | കൃതികൾ ഒന്നാംഭാഗം | 1 | 0 | 0 |
| | രണ്ടാംഭാഗം | 1 | 4 | 0 |
| | മൂന്നാംഭാഗം | 1 | 0 | 0 |
| | നാലാംഭാഗം | 0 | 12 | 0 |
| വീരമാർത്താണ്ഡൻ നോവൽ | | 1 | 8 | 0 |
| കമ്പോളബാലിക | | 1 | 4 | 0 |
| എഫ്. എം. എസ്സ്. യാത്ര | | 0 | 8 | 0 |
| പഞ്ചകല്യാണി | | 0 | 8 | 0 |
| പ്രണയപാശം | | 0 | 8 | 0 |

മാനേജർ, "ഈശ്വരവിലാസം" പുസ്തകശാല—പറവൂർ.

# ഗുരുനാഥൻ.

പുസ്തകം 12 | 1108 തുലാം | ലക്കം 3

## മദിരാശിയിലെ സേവാസദനം.

സ്ത്രീവിദ്യാഭ്യാസം ഇൻഡ്യയിൽ ഒരു മഹാ പ്രശ്നമായിത്തീൎന്നിട്ടുണ്ട്. ഓരോനാൾ കഴിയുംതോറും തൽസംബന്ധമായ വിഷമതകൾ അധികരിച്ചും വരുന്നു. ഇതിനെപ്പററി ചിന്തിക്കുന്നവരുടെ ഇടയിൽ അഭിപ്രായവ്യത്യാസങ്ങൾ വൎദ്ധിച്ചുവരുന്നു. അല്പകാലം മുമ്പുവരെ ഭാരതീയ സ്ത്രീകൾക്കു സ്വാതന്ത്ര്യമൊ വിദ്യാഭ്യാസമൊ ലഭിച്ചിരുന്നില്ലന്നുള്ള ഒരു പരാതി, ആ ന്യൂനത എങ്ങിനെയാണ് പരിഹരിക്കേണ്ടതെന്നുള്ള വിഷയത്തിൽ വിദ്യാഭ്യാസ ചിന്തകന്മാരെ പരിഭ്രമിപ്പിക്കുന്നുണ്ട്. ഇപ്പോൾ ഇവിടെ സ്ത്രീകൾക്കു ധാരാളം സ്വാതന്ത്ര്യവും പുരുഷന്മാൎക്കുതന്നെ ദോഷഹേതുകമായ വിദ്യാഭ്യാസവും ലഭിച്ചുവരുന്നു. മുൻകാലത്തു സ്ത്രീകൾക്കു സ്വാതന്ത്ര്യമൊ വിദ്യാഭ്യാസമൊ ഉണ്ടായിരുന്നില്ല എന്നു പറയുന്നതു് ശരിയാണെന്നു തോന്നുന്നില്ല. അന്നു സ്ത്രീകളുടെ കൎത്തവ്യം കാൎയ്യക്ഷമതയോടുകൂടിയ കുടുംബ ഭരണമാണെന്നു സമുദായം നിശ്ചയിച്ചിരുന്നതുകൊണ്ടു് അതിനാവശ്യമുള്ള സ്വാതന്ത്ര്യവും, വിദ്യാഭ്യാസവും അവൎക്കു സിദ്ധിച്ചിരുന്നു. അശോകന്റെ പുത്രി ഒരു വിദ്യാഭ്യാസ പ്രവൎത്തകയായിരുന്നു എന്നു ചരിത്രം സാക്ഷ്യം വഹിക്കുന്നു. പല സ്ത്രീകളും ഇൻഡ്യയിൽ രാജ്യഭരണം നടത്തിയിട്ടുണ്ട്. ഇതൊന്നും സ്വാതന്ത്ര്യമല്ലെ? ഏതുരാജ്യചരിത്രം പരിശോധിക്കുന്നതായാലും ഇങ്ങിനെയുള്ള ഒരു ഘട്ടം കാണാവുന്നതാണ്. ആദ്യമായി സ്ത്രീകൾക്കു പോലീസുദ്യോഗവും മജിസ്ത്രേട്ടധികാരവും നൾകി എന്നഭിമാനിക്കുന്ന രാജ്യങ്ങളുടെ ചരിത്രവും ഇതിൽ നിന്നും ഭിന്നമല്ല. ഇൻഡ്യാചരിത്രത്തിലും ഇങ്ങിനെയുള്ള ഒരു ഘട്ടമുണ്ടെന്നു സമ്മതിച്ചേതീരൂ.

ഇന്നു് ഇൻഡ്യയിൽ സ്ത്രീകൾക്കു് വിദ്യാഭ്യാസം ധാരാളമായി ലഭിക്കുന്നതിനു വേണ്ട സൌകൎയ്യം നൾകിവരുന്നുണ്ടു്. സ്ത്രീകൾ പരീക്ഷകൾ ജയിക്കയും കുറെ അറിവു സമ്പാദിക്കുകയും ചെയ്താൽ മതിയൊ എന്നു

ജനങ്ങൾ ചിന്തിച്ചു തുടങ്ങിയിരിക്കുന്നു. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഉള്ള അഭ്യസനസമ്പ്രദായങ്ങൾ വിഭിന്നങ്ങളായിരിക്കണമെന്ന് ഇപ്പോൾ അഭിപ്രായമുണ്ട്. ഗൃഹഭരണം, കുടുംബസംരക്ഷണം, ഉപയോഗകരങ്ങളായ കൈത്തൊഴിലുകൾ ഇവ അവരെ അഭ്യസിപ്പിക്കണമൊ? സ്ത്രീവിദ്യാഭാസപരിഷ്കാരത്തിനായി ശ്രമങ്ങൾ നടക്കുന്നുണ്ടെങ്കിലും, സർവ്വകലാശാലാഭ്യാസം ബുദ്ധിക്കു പരിശീലനം നൾകുന്നതിനുമാത്രമെ പര്യാപ്തമാകുന്നുള്ളൂ. ഒരു സ്ത്രീക്കു ബിരുദംനേടണമെങ്കിൽ പുരുഷന്മാരുള്ള ആ കഠിനപാഠപദ്ധതിയെ ശരണം പ്രാപിക്കേണ്ടിയിരിക്കുന്നു.

ഈ ന്യൂനതകൾ മനസ്സിലാക്കി സ്ത്രീകളുടെ അഭ്യുന്നതിയെ ലക്ഷ്യമാക്കി ചില സ്ഥാപനങ്ങൾ ആരംഭിച്ചു നടത്തി വരുന്നുണ്ട്. വ്യവസ്ഥമായ വിദ്യാഭ്യാസം നൾകുകയും അവക്ക് ഏററവും ഹൃദ്യമായ തൊഴിൽ സ്വീകരിക്കുന്നതിനു സഹായിക്കുകയുമാകുന്നു അവയുടെ ഉദ്ദേശ്യം. അത്തരത്തിലുള്ള ഒരു സ്ഥാപനമാണു മദിരാശിസേവാസദനം. ഇതു ഭാരതീയവനിതാസംഘത്തിൻെറ ആഭിമുഖ്യത്തിലാണ് ആരംഭിച്ചതു്. ചിലരുടെ അക്ഷീണപരിശ്രമത്താലും സംഭാവനകൾകൊണ്ടും ഈ ചെറിയസ്ഥാപനം നാൾക്കുനാൾ ഉന്നതിയെ പ്രാപിച്ച് ഇപ്പോൾ ഒരു വലിയ പാഠശാലയായിത്തീർന്നിട്ടുണ്ട്. ഈ സ്ഥാപനം മനോഹരമായ ഒരു സ്ഥലത്താണു സ്ഥിതിചെയ്യുന്നതു്. ഒരു വലിയ കെട്ടിടവും അതിനുചുറവും അദ്ധ്യേതാക്കൾക്കു താമസിക്കുന്നതിനുള്ള ചെറിയ ഗൃഹങ്ങളും അവിടെ ഉണ്ട്

സാധാരണപാഠശാലയിൽ നിന്നും വ്യത്യസ്തമായി അവിടെ കൈത്തൊഴിലുകൾ പഠിപ്പിക്കുന്നതിൽ സദനം പ്രത്യേകം ശ്രദ്ധിക്കുന്നു. ലേസ്സജോലി, തുന്നൽ, നെയിത്തു്, കസവുജോലി ആദിയായവ അവിടെ പരിശീലിപ്പിക്കുന്നുണ്ട്. അവ ഇഷ്ടപ്പെടാത്തവരെ അദ്ധ്യാപികമാരും ആയകളുമായിത്തീരുന്നതിനു പഠിപ്പിക്കുന്നുണ്ട്. ആ സ്ഥാപനം സന്ദർശിക്കുന്നതും ബാലികമാർ വിവിധകലകളിലും തൊഴിലുകളിലും വ്യാപൃതരായിരിക്കുന്നതു് കാണുന്നതും ആർക്കും സന്തോഷപ്രദമായ ഒന്നാണ്. അവിടെ ഉണ്ടാകുന്ന സാമാനങ്ങൾ കൌതുകാവഹങ്ങളെന്നു മാത്രമല്ല, അവയ്ക്കു ധാരാളം ചിലവുമുണ്ട്. ഉപയോഗകരങ്ങളായ വിവിധസാധനങ്ങൾ ഉണ്ടാക്കുന്നതുകൊണ്ടു തല്ക്കാലം ആദായം ലഭിക്കുന്നു എന്നുമാത്രമല്ല, അനന്തരജീവിതത്തിൽ കൈത്തൊഴിലുകളിൽ ഏർപ്പെടുന്നതിനു വേണ്ട പരിശീലനവും നൾകുന്നു. പണ്ട് ഇൻഡ്യയിൽ പലതരത്തിലുള്ള കുടിൽവ്യവസായങ്ങൾ ഉണ്ടായിരുന്നു എന്നും അവ ലോകരെ തൃപ്തിപ്പെടുത്തിയിരുന്നു എന്നും ചരിത്രം പഠിപ്പിക്കുന്നുണ്ട്. സ്ത്രീകൾ ഇതിൽ ഒരു പ്രധാനഭാഗം വഹിച്ചിരുന്നു. അവർ ഈ തൊഴിലുകളിൽ വിദഗ്ദ്ധകളുമായിരുന്നു. ആ വൈ

ദേശ്യത്തെ ഉപയോഗപ്പെടുത്തുകയും ഇന്നത്തെ സ്ത്രീകൾക്ക മാതൃകകൾ കാണിച്ചുകൊടുക്കുകയുമാണ് മദിരാശിയിലെ സേവാസദനം ചെയ്യുന്നത്. ദേശാഭിമാനികളും സ്ത്രീകളുടെ അഭ്യുദയകാംക്ഷികളുമായ സകലരും ഈ സദ്ദ്യമത്തിൽ സന്തോഷിക്കയും സദനത്തിൻെറ ഭാരവാഹികളെ ശ്ലാഘിക്കയും ചെയ്യുമെന്നുള്ളതിനു സംശയമില്ല.

ഈ വിദ്യാഭ്യാസപരിശീലനത്തിനു പുറമെ സേവാസദനം ബാലികമക്കു ഗൃഹഭരണസംബന്ധമായ പരിശീലനവും നൾകുന്നുണ്ട്. അവരുടെ താമസസ്ഥലങ്ങളുടെ ഭരണം അവർ തന്നെയാണു നിർവ്വഹിക്കുന്നത്. ആവശ്യമുള്ള സാധനങ്ങൾ നിശ്ചയിക്കുക, വാങ്ങുക, ഉപയോഗിക്കുക മുതലായവയെല്ലാം അവർ തന്നെ നടത്തുന്നു. ഓരോ ബാലികക്കും ഗൃഹഭരണവിഷയത്തിൽ സൌകര്യം നൾകുന്നുണ്ട്. അനന്തരജീവിതത്തിൽ ഗൃഹഭരണം സ്തുത്യർഹമായ വിധത്തിൽ നിർവ്വഹിക്കുന്നതിനു വേണ്ട കാര്യക്ഷമതയും പ്രായോഗികപരിശീലനവും തന്നിമിത്തം സിദ്ധിക്കുന്നു.

പാഠശാല പഠനക്കാർക്കു മാത്രമുള്ളതല്ല. അശരണകളായ വിധവകൾ, അപിതൃകബാലികമാർ ഭർത്താക്കന്മാരുപേക്ഷിച്ച സ്ത്രീകൾ എന്നിവരെല്ലാം അവിടെ ചേരുന്നുണ്ട്. അത്തരത്തിലുള്ള സ്ത്രീകൾ ഇൻഡ്യയിൽ ധാരാളമുണ്ടല്ലോ. സ്വാതന്ത്ര്യമായി ജീവിക്കുന്നതിന് അവർ ആകാംക്ഷയുള്ളവരെങ്കിലും സഹായിക്കുന്നതിനുള്ള സ്ഥാപനങ്ങൾ വളരെ കുറവാണു. സേവാസദനം അവൎക്ക് ഒരു അനുഗ്രഹം തന്നെയാണെന്നുള്ളതിൽ സംശയമില്ല. സ്ത്രീകളിൽ മിക്കവരും അധികം പണം ചിലവുചെയ്തു സർവ്വകലാശാലാഭ്യസനം നേടാവുന്നവരല്ല. അവൎക്ക് സേവാസദനം അത്യന്തം പ്രയോജനകരമായ ഒരു സ്ഥാപനമായിത്തീൎന്നിട്ടുണ്ട്. അവിടെ തൊഴിൽ അഭ്യസിപ്പിക്കുന്നതു കൂടാതെ, തൊഴിൽ നൾകുന്നുമുണ്ട്. അങ്ങിനെ വലിയവിഷമമൊന്നും കൂടാതെ അവൎക്ക ജീവിതസമുദ്രയാത്ര ആരംഭിക്കാം. സദനം സുഖപ്രദമായ ഒരു സ്ഥാപനമാണ്; പുസ്തകം പഠിപ്പിക്കുന്ന നിരുന്മേഷകരമായ ഒന്നല്ല; യാചകശാലയൊ ഭ്രാന്തശാലയൊ അല്ല. സ്വാതന്ത്ര്യമായും സ്വാശ്രയശക്തിയോടുകൂടിയും ജീവിതം നയിക്കുന്നതിന് ഒരു ബാലികയെ സമൎത്ഥയാക്കുന്നു എന്നുള്ളതാണ് ഈ സ്ഥാപനത്തിൻെറ ഒരു പ്രത്യേകഗുണം. സഹോദര്യബുദ്ധിയും സഹകരണശീലവും സ്ത്രീകളിൽ ഉണ്ടാക്കുന്നു എന്നുള്ളതു വേറൊരു വൈശിഷ്ട്യവുമാണ്.

സേവാസദനം ഉൽകൃഷ്ടമായ ആദൎശത്തെ ലാക്കാക്കി പ്രവൎത്തിക്കുന്നതുകൊണ്ട് അവിടെ പഠിക്കുവാൻ വരുന്ന കുട്ടികളുടെ സംഖ്യ വൎദ്ധിച്ചുകൊണ്ടിരിക്കുന്നു. നല്ല ധനസ്ഥിതിയില്ലാത്തവരും ജീവസന്ധാരണത്തിനു ഒരു മാൎഗ്ഗം ആവശ്യമുള്ളവരുമായ സ്ത്രീകൾക്ക് ഏതു തരത്തിലുള്ള

പരിശീലനമാണ് ആവശ്യമെന്ന് ഈ സ്ഥാപനം മനസ്സിലാക്കിയതുകൊണ്ട് അതിന്റെ വിജയം ഹസ്തഗതമാകാതെ തരമില്ല. എന്നുതന്നെയല്ല ഏതു പ്രവൃത്തിയുടെയും വിജയത്തിനു യാഥാർത്ഥ്യം അനുപേക്ഷണീയമാണ്. അതും ഈ സ്ഥാപനത്തിനുണ്ട്. മദിരാശിയിൽ ഇങ്ങിനെ ഒരു സ്ഥാപനമുണ്ടെന്നുള്ളതു് അഭിമാനകരം തന്നെയാണ്. ഇത്തരത്തിലുള്ള എത്ര സ്ഥാപനങ്ങൾ ഉണ്ടായാലും അധികമായെന്നു വരുന്നതുമല്ല. നമ്മുടെ കേരളത്തിലും ഈ ത്തരത്തിലുള്ള ചില സ്ഥാപനങ്ങൾ ഏൎപ്പെടുത്തുവാൻ ശ്രമിക്കേണ്ടതാണ്. ആ സുവൎണ്ണകാലത്തിന്റെ ഉദയത്തോടുകൂടി നമ്മുടെ സ്ത്രീകൾക്കും ഭാഗ്യകാലം കൈവന്നു എന്ന് ആശ്വസിക്കാവുന്നതാകുന്നു.

---

# തിരുവിതാംകൂറിലെ ഗ്രാൻറ പള്ളിക്കൂടങ്ങൾ.

കഴിഞ്ഞ ചിങ്ങംലക്കത്തിൽ ഞങ്ങൾ ഗ്രാൻറുസ്കൂളുകളെപ്പററി അല്പം ചിലതു പ്രസ്താപിച്ചിരുന്നതു് വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കുമല്ലോ. സംഗതികളുടെ ഗൌരവം ആലോചിക്കുമ്പോൾ കുറെക്കൂടി വിവരങ്ങൾ തുറന്നുപറയുന്നതിന് ഞങ്ങൾ നിർബന്ധിതരായിത്തീൎന്നിരിക്കുന്നു. അതുകൊണ്ടു് ഈ ലേഖനത്തിൽ പ്രസ്ഥാപിക്കുന്ന സംഗതികൾ യാഥാൎത്ഥ്യത്തെ പ്രകാശിപ്പിക്കുന്നതിനല്ലാതെ ആരെയും ആക്ഷേപിക്കുന്നതിനായിട്ടല്ലെന്ന് ആദ്യമായി തുറന്നുപറഞ്ഞുകൊള്ളട്ടെ.

വിദ്യാഭ്യാസവിഷയത്തിൽ ഈ നാടു മററുള്ളവയെ അപേക്ഷിച്ച് മുന്നണിയിലാണെന്നു കേൾക്കുന്നതു് നമുക്കു അഭിമാനജനകംതന്നെയാണ്. പക്ഷെ ആവക സ്ഥാപനങ്ങളുടെ ശോച്യമായനില ഏതൊരുവനേയും ഭയവിഹ്വലനാക്കാതിരിക്കുകയില്ല. ഡിപ്പാൎട്ടുമെൻറുസ്കൂളുകൾതന്നെ ഭരണവൈകല്യംകൊണ്ടു അനാശാസ്യഫലം ഉളവാക്കുന്നുണ്ടു്. അതങ്ങിനെ ഇരിക്കട്ടെ. ഇവിടെയുള്ള പാഠശാലകളിൽ ഭൂരിഭാഗവും ഗ്രാൻറുപള്ളിക്കൂടങ്ങളാണ്. അവിടെ നടക്കുന്ന സമ്പ്രദായം പരിഹരിപ്പാൻ അസാദ്ധ്യമെന്നവണ്ണം അത്ര ദുഷിച്ചിട്ടുണ്ടു്. അധികൃതന്മാർ ആ സംഗതിയിൽ മൌനം ദീക്ഷിച്ചും കാണപ്പെടുന്നു.

പരീക്ഷാവിജയികളുടെ എണ്ണം കൊല്ലംതോറും വൎദ്ധിച്ചുവരുന്നു

ണ്ടല്ലൊ. അവർ അനന്യശരണരായി മാനേജരന്മാരേ അഭയം പ്രാപിക്കുന്നു. അക്ഷരജ്ഞാനവിഹീനരും ഭാവിപൗരരാകേണ്ട ചെറുപൈതങ്ങളോട്ട് അശേഷവും അനുഭാവമില്ലാത്തവരുമായ പല മാനേജരന്മാരും ഈ അവസരത്തെ സ്വചാപല്യവിലാസത്തിനു സംഗതിയാക്കുന്നുണ്ട്. മാനേജരന്മാരുടെ ദുഷ്പ്രവൃത്തികൾക്കു കേളീരംഗങ്ങളായിത്തീർന്നിട്ടുള്ള ഗ്രാൻറു സ്കൂളുകൾ നാൾക്കുനാൾ അധഃപതിച്ചുവരുന്നതു് അദ്ധ്യാപകന്മാരുടേയും ഭാവിപൗരരാകേണ്ട വിദ്യാൎത്ഥികളുടേയും കഷ്ടകാലമെന്നെ പറയേണ്ടതുള്ളു. വഞ്ചിനാടെ! നിൻെറ വിദ്യാഭ്യാസരംഗത്തിൽ ഇങ്ങിനെ ഒരു കളങ്കംപററുവാൻ നീ എന്തു ദുഷ്കൃതമാണു ചെയ്തിട്ടുള്ളതു്?

ഇന്നത്തെ ഗ്രാൻറുപള്ളിക്കൂടങ്ങൾ മിക്കവാറും പാഠശാലകളുടെ യഥാൎത്ഥധൎമ്മം നിറവേററുന്നവയല്ല. ചുരുങ്ങിയ ശമ്പളത്തിൽ അദ്ധ്യാപകന്മാരേക്കൊണ്ടു് ജോലിചെയ്യിപ്പിച്ചു്, കള്ളക്കണക്കുകൾ എഴുതിപ്പിച്ചു്, ഗവമ്മെൻറിനെ വഞ്ചിച്ചു്, മാനേജരന്മാൎക്കു് ആദായമുണ്ടാക്കുവാനുള്ള കച്ചവടസ്ഥലങ്ങളായിട്ടാണു മിയ്ക്കഗ്രാൻറുപാഠശാലകളെയും പരിഗണിക്കേണ്ടിയിരിക്കുന്നതു്. മിക്കപാഠശാലകളിലേയും അദ്ധ്യാപകന്മാർ മാനേജർമാരുടെസ്വന്തം ആളുകളായിരിക്കും. സാമാന്യമായി പ്രഥമാദ്ധ്യാപകന്മാർ സ്വന്തം ആളുകളെ മാനേജർമാർ കൊട്ടുന്നതാളത്തിനു തുള്ളുവാൻ സന്നദ്ധരൊ ആണെന്നു ചില പാഠശാലകൾ സന്ദൎശിച്ചാൽ അറിയാം. ശമ്പളബുക്കിൽ ചെപ്പിടുന്ന ഭീമമായ തുകകളുടെ മൂന്നിലൊന്നുപോലും വേതനമായി അദ്ധ്യാപകന്മാൎക്കു ലഭിക്കുന്നില്ല. കൃത്യമായി ശമ്പളം കൊടുക്കാറില്ലെങ്കിലും, ശമ്പളബുക്കിൽ മാസംതോറും തുക കൈപ്പററിയതായി ഒപ്പിടാറുണ്ടു്. വരവിനേക്കാൾ വളരെവലിയ ഒരുതുക ചിലവുണ്ടെന്നു കാണിച്ചാൽ മാത്രമെ അതിൻെറ ഒരുഭാഗം സഹായധനമായി ഗവമ്മെൻറിൽ നിന്നും ലഭിക്കയുള്ളു. അതിനായി അദ്ധ്യാപകന്മാൎക്കു തുച്ഛമായ ശമ്പളം കൊടുത്തു്, വലിയതുകകൾക്കു് ഒപ്പിടുവിക്കുക, ചുരുങ്ങിയതുകക്കു ലൈബ്രറി പുസ്തകങ്ങൾ വാങ്ങിച്ചു് കൂടുതൽ വില എഴുതുക; പള്ളിക്കൂടത്തിലെ സാമഗ്രികളുടെ യഥാൎത്ഥവിലയിൽനിന്നും നാലോ അഞ്ചോ ഇരട്ടിയാക്കിഎഴുതുക; മുതലായവയാണു് ഇന്നു് സ്വീകൃതങ്ങളായ ചില മാൎഗ്ഗങ്ങൾ; വെക്കേഷൻകാലത്തു ശമ്പളം കിട്ടാത്ത പല അദ്ധ്യാപകന്മാരുമുണ്ടു്. അവരെ ഇഷ്ടമുള്ളപ്പോൾ ഭയപ്പെടുത്തുവാനും മാററുവാനുമുള്ള അധികാരം മാനേജരന്മാൎക്കുള്ളതുകൊണ്ടു് അദ്ധ്യാപകന്മാർ അനങ്ങാതെ മാനേജരന്മാരുടെ വിക്രിയകൾ സഹിക്കുകയേഉള്ളു. വല്ലകാരണവശാലും അവർ മാനേജരന്മാരുടെ അപ്രീതിക്കു പാത്രവാന്മാരായാൽ അടുത്തദിവസം ജോലിയിൽനിന്നും പിരിച്ചതായ നോട്ടീസുകൾ വന്നിരിക്കുന്നതായി കാണാം. ഇക്കാലത്തു കുറഞ്ഞശമ്പളത്തിനു ജോലിചെയ്യുവാൻ സന്നദ്ധരായ ഉന്നത ബിരുദധാരികൾ ധാരാളമു

ള്ളതുകൊണ്ട് മാനേജരന്മാൎക്ക് വിഷമം നേരിടാറില്ല. ഉന്നതബിരുദധാരികളായ ചില പ്രഥമാദ്ധ്യാപകന്മാർ സഹായാദ്ധ്യാപകന്മാരെ ദ്രോഹിക്കുന്നതിനായി മാനേജരന്മാരുടെ വികൃതികൾക്കു വശംവദരായിക്കാണുന്നതാണ് ഏററവും പരിതാപകരവും പരിഹാസജനകവുമായിട്ടുള്ളത്. എന്നാൽ ചില പ്രഥമാദ്ധ്യാപകന്മാരെയും അവൎക്കു വിശ്വാസമില്ല. അതുകൊണ്ടു സംഗതിവശാൽ അവർ ഉദ്യോഗമൊഴിയേണ്ടിവരുന്നകാലത്ത്, ശമ്പളബുക്കിൽ കാണുന്നതുക വാങ്ങുവാൻ ശ്രമിച്ചെങ്കിലോ എന്നു ഭയപ്പെട്ട്, അവരെ നിയമിക്കുന്നകാലത്ത് "രൊക്കം പററു ഇത്രരൂപ" എന്നു ചില കള്ളപ്രമാണങ്ങൾ എഴുതിവാങ്ങുന്നതായും അറിയുന്നുണ്ട്. ഓരോ കൊല്ലത്തിലും കുട്ടികൾക്കു ഫീസ് സൌജന്യം അനുവദിക്കുമ്പോൾ അവരിൽനിന്നും കൂടുതൽ വന്നിട്ടുള്ളതും അവൎക്ക് തിരിച്ചുചെല്ലേണ്ടതുമായ പണം ചിലർ കൊടുക്കാറില്ല. സൂത്രം പറഞ്ഞു് പണം പററിയെന്നുള്ള വിവരത്തിനു രസീതുകൾ വാങ്ങി സൂക്ഷിക്കുകയാണ് പതിവ്. ഇതിനെ സംബന്ധിച്ചുള്ള ചില പരാതികൾ ഉണ്ടായിട്ടുള്ളതുകൊണ്ട്, ഒരു ഫീസ് സൌജന്യരജിസ്റ്റർ പ്രത്യേകം വയ്ക്കണമെന്നു ഗവമ്മെൻറിൽനിന്നും ആജ്ഞാപിച്ചിട്ടുണ്ട്. എന്നിരുന്നാലും തൽസംബന്ധമായ വികൃതികൾക്ക് ഇന്നും യാതൊരു കുറവുമില്ല. ചുരുക്കിപ്പറഞ്ഞാൽ പള്ളിക്കൂടത്തിൽ മേലധികാരികളെ കാണിക്കുന്നതിനായി വച്ചിട്ടുള്ള കണക്കുകൾ കള്ളക്കണക്കുകളാണെന്നുള്ളതിനു സംശയമില്ല. എന്നാൽ മാനേജരന്മാരുടെ ആവശ്യത്തിനായി ശരിയായ കണക്കുകളും എഴുതിവരുന്നുണ്ട്. പക്ഷേ അവ മറവറിക്കാട്ടുകളിൽനിന്നും മാററി, ഹെഡ്മാസ്റ്റർമാരുടെ മേശക്കകത്തു പ്രത്യേകം സൂക്ഷിക്കുകയാണു സാധാരണപതിവ്. കുട്ടികളുടെ സംഖ്യ കുറഞ്ഞുപോയാൽ അംഗീകാരം എടുത്തുകളഞ്ഞേക്കുമെന്നു ഭയപ്പെട്ട് 'കള്ളഹാജർ' വയ്ക്കുന്ന ഗ്രാൻറുപള്ളിക്കൂടങ്ങളുടെ സംഖ്യയും ഒട്ടും കുറവല്ല. മി. കെ. വി. രങ്കസ്വാമി അയ്യങ്കാർ ഡയറക്ടരായിരുന്നകാലത്ത് അദ്ദേഹം ചില പാഠശാലകൾ സന്ദർശിച്ചപ്പോൾ ഇതു് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടിട്ടുണ്ട്. ഒരേമാനേജുമെൻറിൻകീഴിൽ പാഠശാലകളുള്ള ചില സ്ഥാപനങ്ങൾ ഭരണസൌകൎയ്യത്തിനായി "ലോക്കൽ മാനേജർമാർ" എന്ന ആളുകളെ പുതുതായി സൃഷ്ടിച്ചിട്ടുണ്ട്. അവർ മിക്കവരും നിരക്ഷരകുക്ഷികളെന്നു മാത്രമല്ല, ഒപ്പിടുവാൻ പോലും അറിയാൻപാടില്ലാത്തവരുമാണ്. അവർ കാണിക്കുന്ന ദുഷ്കൃത്യങ്ങളെക്കുറിച്ച് ഇവിടെ ഇതിലധികം വിസ്തരിക്കുന്നില്ല.

ഗ്രാൻറുപാഠശാലകളിലെ അഭ്യസനം നോക്കുകയാണെങ്കിൽ അതു് ശോചനീയമായവിധത്തിൽ അധഃപതിച്ചിരിക്കുന്നു എന്നു പറയാതെ തരമില്ല. ഭക്ഷണത്തിനുപോലും മതിയാകാത്ത ശമ്പളം കൊടുക്കുന്നതു

കൊണ്ട് അദ്ധ്യാപകന്മാർ ജോലിചെയ്യുവാൻ വൈമനസ്യമുള്ളവരായിക്കാണുന്നു. അദ്ധ്യാപകവൃത്തിക്ക് അപ്രാപ്തരായ പലരും അവരുടെ കൂട്ടത്തിലുണ്ട്. മാനേജർമാരുടെ സ്വന്തം ആളുകളായാൽ അങ്ങിനെ നോക്കേണ്ട ആവശ്യമില്ലല്ലൊ. ഇപ്പോഴത്തെ ഇൻറർമീഡിയററ്, ബി. ഏ. എന്നീ പരീക്ഷകൾക്കു തോററുകിടക്കുന്നവരായ പലരും ഇന്നു ഗ്രാൻറുസ്ക്കൂളുകളിൽ പഠിപ്പിക്കുന്നുണ്ട്. പരീക്ഷകൾ പാസകുന്നതുവരെ എന്തെങ്കിലും ഒരു തൊഴിൽവേണമല്ലൊ എന്നു വിചാരിച്ച്, തുഛമായ ശമ്പളത്തിന് അവർ പാഠശാലകളിൽ പ്രവേശിച്ചു മാനേജർമാരെ മുഷിപ്പിക്കാതെ ഇഷ്ടംപോലെ ജോലിചെയ്യുന്നു. കൊല്ലത്തിൽ രണ്ടുതവണ അവർക്ക് പരീക്ഷ ഉള്ളതുകൊണ്ട്, കുട്ടികളുടെ പരീക്ഷയോടടുസമീപിച്ച് ഇവർ ഒന്നും രണ്ടും മാസം വീതം അവധിയെടുക്കും. അക്കാലത്ത് അവർക്ക് ശമ്പളം കൊടുക്കേണ്ട. പണം സ്വന്തംകീശകളിലിടുവാനാഗ്രഹമുള്ള മാനേജർമാർ പകരം ആരേയും നിയമിക്കാറുമില്ല പാഠശാലയിലുള്ളവരെക്കൊണ്ട് കർമ്മം കഴിക്കുകയാണ് അക്കാലത്തെ പതിവ്. ഇതിൻെറ എല്ലാംഫലം ചെറുപൈതങ്ങളാണ് അനുഭവിക്കുന്നത്. ഏഴെട്ടുകൊല്ലത്തോളം കൊല്ലംതോറും ഈരണ്ടുപരീക്ഷകൾക്ക് തുടർച്ചയായി ചെന്നു തോററുവരുന്നവരും ഒന്നും രണ്ടും മാസം വീതം അവധിയെടുത്തുവരുന്നവരുമായ അദ്ധ്യാപകന്മാർ ഇപ്പോൾ പല ഗ്രാൻറുപള്ളിക്കൂടങ്ങളിലുമുണ്ട്. അദ്ധ്യാപകവൃത്തിയിൽ തീരെ വാസനയില്ലാത്തവരും, അവരുടെ അദ്ധ്യാപനംകൊണ്ട് കുട്ടികൾക്കു യാതൊരു പ്രയോജനവുമില്ലാത്തവരുമായ അനവധിപേർ ഇന്ന് ഗ്രാൻറുസ്ക്കൂളുകളെ അലങ്കരിക്കുന്നു. എന്നാൽ അവർ മാനേജരുടെ സ്വന്തം ആളുകളൊ, അവർക്ക് പലപ്രകാരത്തിൽ ഉപകാരമുള്ളവരൊ ആയതുകൊണ്ട് അവരെപ്പററി എന്തെങ്കിലും പറയാമെന്നു ഹെഡ്മാസ്റ്റർ വിചാരിച്ചാൽ അടുത്തദിവസം മുതൽ അവർക്കുതന്നെ ജോലിയില്ലാതാകും. അതുകൊണ്ട് അവർ മൌനംദീക്ഷിക്കുകയാണ് പതിവ്. ഈ രീതിയിലാണ് ചില ഗ്രാൻറുപള്ളിക്കൂടങ്ങളിൽ അദ്ധ്യയനം നടക്കുന്നത്. ഭാവി പൌരവന്മാരാകുവാനുള്ള കുഞ്ഞുങ്ങൾ എന്തു ദുരിതമാണ് അനുഭവിക്കുന്നതെന്നു വായനക്കാർതന്നെ ആലോചിച്ചുനോക്കുക.

കുട്ടികളുടെ കായികപരിശീലനത്തെ ഉദ്ദേശിച്ച് ഇന്ന് എല്ലാപാഠശാലകളിലും കളികൾക്ക് ഒരു പ്രധാന സ്ഥാനം നൽകിവരുന്നുണ്ട്. അതിനായി കുട്ടികളിൽനിന്നും ഒരുതുകയും പിരിക്കുന്നുണ്ട്. ഗ്രാൻറുപള്ളിക്കൂടത്തിൽ പിരിക്കുന്ന പണം മിക്കവാറും മാനേജരുടെയൊ ഹെഡ്മാസ്റ്ററുടെയൊ ആവശ്യത്തിനായിട്ടാണ് ഉപയോഗിക്കാറുള്ളത്. ഒരുകൊല്ലത്തിൽ ഒരു ഫുട്ബാളെങ്കിലും വാങ്ങിക്കൊടുക്കാതെ കുട്ടികളിൽ നിന്നും പിരിക്കുന്ന മുഴവൻ പണവും മാനേജർമാരും ഹെഡ്മാസ്റ്റർമാരും അപഹരി

ക്കുന്ന എന്നുള്ള കുട്ടികളുടെ രോദനം കേൾക്കുവാൻ പലപ്പോഴും ഇടയായിട്ടുണ്ട്.

ഗ്രാൻറു പള്ളിക്കൂടങ്ങളിൽ പ്രൈമറിപരീക്ഷ നടക്കുന്നത് അടുത്ത സംവത്സരത്തിൽ ഏതെല്ലാം വീടുകളിൽ നിന്നും സ്ഥലങ്ങളിൽ നിന്നും കുട്ടികൾ വരുന്നതിനിടയുണ്ട് എന്ന സംഗതിയെക്കുറിച്ചു കൂടി ആലോചിച്ചിട്ടാണത്രെ. ഒരു വീട്ടിൽനിന്നൊ സ്ഥലത്തുനിന്നൊ പോകുന്നകുട്ടികൾ എല്ലാവരും ജയിക്കയാണെങ്കിൽ അവിടെനിന്നും അടുത്തതാറും കുട്ടികളെ അയക്കുന്നതിൽ രക്ഷാകർത്താക്കൾ സന്തോഷമുള്ളവരായിരിക്കുമല്ലോ. എന്നാൽ കുറെകുട്ടികൾ തോല്ക്കാതെയും തരമില്ല. ഈ അശനിപാതം ചിലപ്പോൾ വിജയാർഹരായ കുട്ടികളിലാണു പതിക്കുന്നതു്.

പ്രാഥമികവകുപ്പിൽപെട്ട ഗ്രാൻറു പള്ളിക്കൂടങ്ങളെപ്പററി പ്രത്യേകമായി വളരെ പറയുവാനുണ്ട്. എന്നാൽ എന്താണ് ഇവിടെ എടുത്തു പറയേണ്ടതെന്ന് അറിഞ്ഞുകൂടാ. അത്രഭയങ്കരമാണ് അവിടത്തെസ്ഥിതി.

തിരുവിതാംകൂറിലെ മിക്ക ഗ്രാൻറുസ്കൂളുകളിലേയും സ്ഥിതി മുൻവിവരിച്ച പ്രകാരമാണ്. അപൂർവ്വം ചിലവ്യത്യസ്ഥങ്ങൾ ഇല്ലെന്നില്ല. ഇത്തരത്തിൽ പാഠശാലകൾ നടത്തിക്കൊണ്ടുപോകയാണെങ്കിൽ വിദ്യാഭ്യാസത്തിൻെറ ഭാവി എന്തായിരിക്കുമെന്നു കുട്ടികളുടെ രക്ഷാകർത്താക്കളും പൊതുജനങ്ങളും ചിന്തിക്കേണ്ടതാണ്. ഗവമ്മെൻറു ഗ്രാൻറുസ്കൂളുകളുടെ കാൎയ്യത്തിൽ പ്രത്യേകം ഗൌനിച്ച്, അവിടത്തെ ദുഃസ്ഥിതികൾക്കു പരിഹാരം ഉണ്ടാക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ഗ്രാൻറുസ്കൂളുകളിൽ ഗവർമെൻറിൻെറ പ്രത്യേകനിയന്ത്രണംഉണ്ടാകണം. ഈ വിഷയത്തിൽ ഗവമ്മെൻറിൻെറ അടിയന്തിരമായ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

---

## ഒരൈതിഹ്യം.

### പാഴൂർ പെരുംതൃക്കോവിൽ.

(കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി)

ബ്രിട്ടീഷുമലബാർകാരനായ ഒരു നമ്പൂരിക്ക് ഒരു ജോത്സ്യൻ എഴുതിക്കൊടുത്ത ജാതകത്തിൽ അദ്ദേഹത്തിനു മുപ്പത്തിരണ്ടാമത്തെ വയസ്സിൽ

വലിയ ഗ്രഹപ്പിഴയും ഒരു ദശാവസാനവുമാകയാൽ അതിലധികം കാലം അദ്ദേഹം ജീവിച്ചിരിക്കുകയില്ലെന്ന് എഴുതിയിരുന്നു. അതിനാൽ 32 വയസ്സായപ്പോൾ നമ്പൂരിക്കു വലിയ വിചാരമായി. എങ്കിലും "ജോത്സ്യന്മാരെഴുതിക്കൊടുക്കുന്ന ജാതകങ്ങളെല്ലാം ശരിയായിരിക്കാറില്ലല്ലൊ. ചിലതു തെററിപ്പോകാറുമുണ്ട്. അതിനാൽ ഈ ജാതകം പ്രസിദ്ധജ്യോത്സ്യനും ദൈവജ്ഞനുമായ പാഴൂർകണിയാരെക്കൊണ്ട് ഒന്നു പരിശോധിപ്പിക്കണം" എന്നു വിചാരിച്ച് നമ്പൂരി ജാതകവുംകൊണ്ട് പാഴൂർക്കു പോയി. നമ്പൂരി കണിയാരുടെ പടിപ്പുരയിലെത്തിയതു് ഒരുദിവസം പകലേ നാലുമണി കഴിഞ്ഞതിൻെറ ശേഷമായിരുന്നു. ഉടനെ കണിയാരെക്കണ്ടു് വിവരമെല്ലാം പറഞ്ഞു. കണിയാർ നമ്പൂരിയെ കണ്ടപ്പോൾ തന്നെ അദ്ദേഹത്തിൻെറമുഖത്തു മരണലക്ഷണം പരിപൂർണ്ണമായി തെളിഞ്ഞിരുന്നതിനാൽ അദ്ദേഹം അന്നുതന്നെ മരിക്കുമെന്നും അധികം താമസിപ്പിച്ചാൽ അവിടെക്കിടന്നുതന്നെ മരിച്ചേക്കുമെന്നും തോന്നുകയാൽ കണിയാർ "ഇന്നു നേരം വൈകിയല്ലൊ. ജാതകം നാളെ പരിശോധിക്കാം. ഇന്ന് എവിടെയെങ്കിലും എഴുന്നള്ളിത്താമസിച്ചിട്ടു നാളെ ഇങ്ങോട്ടെഴുന്നള്ളിയാൽ മതി" എന്നു പറഞ്ഞു "എന്നാൽ നാളെ വരാം" എന്നുപറഞ്ഞു നമ്പൂരി അപ്പോൾ തന്നെ അവിടെനിന്നു പോയി.

അദ്ദേഹം നേരെ പെരുന്തുരക്കോവിലിലേക്കാണു പോയതു്. അദ്ദേഹം പുഴയിലിറങ്ങി കുളിയും സന്ധ്യാവന്ദനവും കഴിച്ച് അമ്പലത്തിലേയ്ക്കു ചെന്നു. നടയിൽ ചെന്നു ശിവദർശനം കഴിച്ചു. അപ്പോഴേക്കും മഴ ആരംഭിച്ചു. അക്കാലത്തു പെരുന്തുരക്കോവിൽ ക്ഷേത്രം ഇടിഞ്ഞുപൊളിഞ്ഞും കെട്ടിമേച്ചിൽ കഴിക്കാതെ നനഞ്ഞൊലിച്ചുമാണു കിടന്നിരുന്നതു്. നനയാതെ നില്ക്കാൻ അവിടെയെങ്ങും അല്പംപോലും സ്ഥലമുണ്ടായിരുന്നില്ല. അതു കണ്ടപ്പോൾ നമ്പൂരിക്കു വളരെ മനസ്താപമുണ്ടായി. "നല്ലൊരു ശിവക്ഷേത്രം. ഇതിങ്ങനെ അനാഥസ്ഥിതിയിലായിപ്പോയതു കഷ്ടംതന്നെ." എന്നു വിചാരിച്ചുകൊണ്ട് അദ്ദേഹം അവിടെ അടുക്കലുണ്ടായിരുന്ന ഒരു നമ്പൂരിയുടെ ഇല്ലത്തുചെന്ന് അത്താഴം കഴിച്ചു അവിടെ കിടന്നു. എങ്കിലും ഈ ക്ഷേത്രത്തിൻെറ സ്ഥിതി വിചാരിച്ചിട്ട് അദ്ദേഹത്തിന് ഉറക്കം വന്നില്ല. നമ്പൂരി വലിയ ധനികനായിരുന്നു. അതിനാൽ അദ്ദേഹം "ഈ ക്ഷേത്രം താമസിയാതെ ജീർണ്ണോദ്ധാരണം കഴിച്ച് നനയാതെയാക്കണം" എന്നു മനസ്സുകൊണ്ടു തീർച്ചയാക്കി. അപ്പോഴയ്ക്കും നേരവും വെളുത്തു. ഉടനെ നമ്പൂരി എഴുന്നേററു പോയി അമ്പലക്കടവിൽ തന്നെ ചെന്നു കുളിയും നിത്യകർമ്മാനുഷ്ഠാനങ്ങളും കഴിച്ച് അമ്പലത്തിൽ ചെന്നു അന്നും ശിവനെ വന്ദിച്ചിട്ടു കണിയാരുടെ അടുക്കലെത്തി. നമ്പൂരിയെ കണ്ടപ്പോൾ

കണിയാർ ഏററവും വിസ്മയിച്ചു. അദ്ദേഹം തലേദിവസം രാത്രിയിൽ തന്നെ മരിക്കുമെന്നും പിന്നെയും അങ്ങോട്ടു ചെല്ലുക ഉണ്ടാവുകയില്ലെന്നുമായിരുന്നു കണിയാർ വിചാരിച്ചിരുന്നതു്. അതിനാൽ കണിയാർ നമ്പൂരിയോടു "ഇന്നലെ ഇവിടെനിന്നു എഴുന്നള്ളിയതിൻെറ ശേഷം തിരുമനസ്സുകൊണ്ടു് എന്തോ വലിയതായ ഒരു പുണ്യകർമ്മം ചെയ്യുകയുണ്ടായല്ലോ. അതെന്താണ്?" എന്നു ചോദിച്ചു.

നമ്പൂരി:- ഞാൻ വിശേഷിച്ചൊന്നും ചെയ്യുകയുണ്ടായില്ല. ഇവിടെനിന്നു പോയിട്ടു പുഴയിലിറങ്ങി കുളിച്ചു്, സന്ധ്യാവന്ദനവും ക്ഷേത്രത്തിൽ കയറി ശിവദർശനവും കഴിച്ചതിൻെറ ശേഷം ഒരു നമ്പൂരിയുടെ ഇല്ലത്തു ചെന്നു അത്താഴവും കഴിച്ചു് അവിടെ കിടന്നു. ഇന്നു നേരത്തെ എണീററു കുളിയും നിത്യകർമ്മവും ശിവദർശനവും കഴിച്ചു് ഇങ്ങോട്ടു പോരികയും ചെയ്തു. അല്ലാതെയൊന്നുമുണ്ടായില്ല.

കണിയാർ:- ഇതുകൊണ്ടു മതിയായില്ല. ദേഹംകൊണ്ടല്ലെങ്കിൽ മനസ്സുകൊണ്ടെങ്കിലും ഇന്നലെ വലിയതായ ഒരു പുണ്യകർമ്മം ചെയ്തിരിക്കണം.

നമ്പൂരി:- മനസ്സുകൊണ്ടു് ഒരു കാര്യം ഇന്നലെ ചെയ്യുകയുണ്ടായി. അതെന്തെന്നു പറയാം. ഇവിടെയുള്ള പെരുംതൃക്കോവിൽ ക്ഷേത്രം ഇടിഞ്ഞുപൊളിഞ്ഞു നനഞ്ഞൊലിച്ചു കിടക്കുന്നതു കണ്ടിട്ടു് എനിക്കു ദുസ്സഹമായ സങ്കടമുണ്ടായി. രാത്രിയിൽ കിടന്നിട്ടു് എനിക്കു ഈ വിചാരംകൊണ്ടു് ഉറക്കം വന്നില്ല. അതിനാൽ താമസിയാതെ ഈ ക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്യിച്ചേക്കാമെന്നു ഞാൻ മനസ്സുകൊണ്ടു തീർച്ചപ്പെടുത്തി. അതിനുവേണ്ടുന്ന സ്വത്തു് എനിക്കു ഈശ്വരൻ ഉണ്ടാക്കിത്തന്നിട്ടുണ്ടു്. എനിക്കിതൊരു അസാദ്ധ്യമായ കാര്യമായി തോന്നുന്നില്ല.

കണിയാർ:- മതി. ധാരാളമായി. അവിടേയ്ക്കു ജാതകമെഴുതിത്തന്ന ജ്യോത്സ്യൻ ഒട്ടും നിസ്സാരനല്ല. അവിടുന്നു് ഇന്നലെ മരിക്കേണ്ടതായിരുന്നു. ശിവദർശനം കഴിക്കാൻ സംഗതിയാവുകയും ശിവക്ഷേത്രം പണിയിക്കാമെന്നു നിശ്ചയിക്കുയും ചെയ്തതുകൊണ്ടാണ് ഇന്നലെ മരിക്കാഞ്ഞതു്. നിശ്ചയിച്ചിട്ടുള്ളതുപോലെ ആ ക്ഷേത്രംപണി ഉടനെ നടത്തിച്ചാൽ നൂറു വയസ്സുവരെ അവിടേയ്ക്കു മരണമുണ്ടാകയില്ലെന്നുള്ള കാര്യം നിശ്ചയമാണ്. ഇനി ജാതകം പരിശോധിക്കയും മററും വേണമെന്നില്ല.

കണിയാരുടെ ഈ വാക്കു കേട്ടപ്പോൾ നമ്പൂരിക്കു വളരെ സന്തോ

ഷമുണ്ടായി. പാഴൂർകണിയാരെക്കുറിച്ച് അദ്ദേഹത്തിനു നല്ല വിശ്വാസമുണ്ടായിരുന്നതിനാൽ പിന്നെ ഒട്ടും സംശയിക്കാതെ കണിയാരോടു യാത്രയും പറഞ്ഞു് സ്വദേശത്തേക്കു പോവുകയും അധികം താമസിയാതെ ക്ഷേത്രം പണിക്കു വേണ്ടുന്ന പണവുംകൊണ്ട് വീണ്ടും പാഴൂരെത്തി ക്ഷേത്രംപണി ഭംഗിയായി നടത്തിക്കുകയും ചെയ്തു. കണക്കിനു സ്വല്പം വ്യത്യാസമുണ്ടെങ്കിലും അദ്ദേഹം പാഴൂർ പെരുംതൃക്കോവിൽ ക്ഷേത്രം പണിയിച്ചതു വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രത്തിന്റെ മാതൃകയിലാണ്. ആ ക്ഷേത്രം പിന്നെയും കാലാന്തരത്തിൽ ഊരാളന്മാർ ജീർണ്ണോദ്ധാരണംചെയ്യിച്ചിട്ടുണ്ടായിരിക്കാം. എങ്കിലും മാതൃക മാററീട്ടില്ല. ഇപ്പോഴും അതു് വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രത്തിന്റെ മാതൃകയിൽ തന്നെയാണിരിക്കുന്നതു്. ആ മാതൃകയിൽ ആ അമ്പലം പണികഴിപ്പിച്ച നമ്പൂരി മരിച്ചതു് നൂറു വയസ്സു തികഞ്ഞതിൽപ്പിന്നെയാണത്രെ.

---

# സുഖജീവിതം

(എൻ. നാരായണൻ ഇളയതു് ബി. എ.)

"ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായ് ത്താനിരിയ്ക്കും."

എന്നാൽ ഷെല്ലിപറയുന്നതുപോലെ "നാം ഭൂതത്തിലേക്കും ഭാവിയിലേക്കും നോക്കി അനാവശ്യമായി ദുഃഖിയ്ക്കുന്നു. നമ്മുടെ യഥാൎത്ഥമായ ആഹ്ളാദപ്രകടനങ്ങളിലും ഒരുതരത്തിലല്ലങ്കിൽ മറെറാരുതരത്തിലുള്ള മനോവേദനയുടെ അംശങ്ങൾ ഇടകലൎന്നിരിയ്ക്കുന്നു!"

"ദുഃഖപൂൎണ്ണമായ ചിന്തകളെ പ്രതിപാദിയ്ക്കുന്നവയത്രേ ഏററവും മധുരമായ ഗീതങ്ങൾ." ആംഗ്ലേയസമുദായം സ്വതേ വ്യാകലതയോടു കൂടുതൽ പ്രതിപത്തിയുള്ളവരാണ്. അവർ ആനന്ദത്തെപ്പോലും ആതങ്കത്തോടുകൂടിയാണ് സ്വീകരിക്കുന്നതെന്നു പറഞ്ഞുവരാറുണ്ട്. ഇതിൽ വല്ലവാസ്തവവുമുണ്ടെന്നു തോന്നുന്നില്ല. "ഉത്സാഹപൂൎണ്ണമായ ഇംഗ്ലണ്ട്" എന്നാണു പഴയകാലത്തു പറഞ്ഞുവന്നതു്. യഥാർത്ഥമായ മനോവ്യാകുലസ്വഭാവത്തിനു പൌരസ്ത്യരാജ്യങ്ങളിലാണ് ധാരാളം ദൃഷ്ടാന്തങ്ങൾ ഉള്ളതു്. ഓമർഖായത്തിലെ പ്രാരംഭഘട്ടം നോക്കുക.

"ഒന്നോ രണ്ടോ ദിവസത്തേക്കുമാത്രമുള്ളതാണു നമ്മുടെ ഈ ലോ

കത്തിലെ ജീവിതം. നമുക്ക് ഇവിടെ കിട്ടുന്നലാഭം ആപത്തും ആതങ്കവുമാണ്. ജീവിതപ്രശ്നങ്ങൾക്ക് ഒന്നും ഒരുസമാധാനം കണ്ടുപിടിയ്ക്കാതെയും ഒരന്തതാപത്താൽ അവശചിത്തരായും നമുക്ക് തിരികെ പോരേണ്ടിവരുന്നു."

സിദ്ധാത്ഥരാജകുമാരനുവേണ്ടി ഗാനം ചെയ്യപ്പെട്ട ദേവഗീതം എഡ്വിൻ ആർനാൾഡ് ലേഖനം ചെയ്തിരിയ്ക്കുന്നതു കാണുക. "ചഞ്ചലനായ മാരുതന്റെ ശബ്ദങ്ങളാണ് ഞങ്ങൾ. ഞങ്ങൾ വിശ്രമത്തിനുവേണ്ടി സന്തപിയ്ക്കുന്നു പക്ഷേ വിശ്രാന്തി ലഭിയ്ക്കുന്നുമില്ല. മനുഷ്യജീവിതം ഈ കാററുപോലെയാകുന്നു. ഒരു വിലാപമൊ ദീഘനിശ്വാസമൊ ഏങ്ങലിടിപ്പൊ കൊട്ടുകാററൊ സമരമൊ ആകുന്നു അതു്." മനുഷ്യജീവിതം ഇത്ര ദുഃഖകരവും കഷ്ടതരവും ആണെങ്കിൽ നിർവാണം ലഭിയ്ക്കാൻ ശ്രമിയ്ക്കേണ്ടതാണ്.

പക്ഷെ പൌരുഷയോഗ്യവും മഹത്തരവുമായ ഒരു ആദർശത്തെ പുരസ്കരിച്ചു പ്രവത്തിയ്ക്കേണ്ടതു് ആവശ്യമാകുന്നു. ജീവിതം വെറുതെ ജീവിയ്ക്കുവാനുള്ളതല്ല. നല്ലവണ്ണം ജീവിയ്ക്കുവാനുള്ളതാണ്. സെനക്കാപറയുന്നതുപോലെ യാതൊരുദ്ദേശവും കൂടാതെ ജീവിക്കുന്നവർ അനവധിഉണ്ട്. "നദ്യാമൊഴുകുന്നകാഷ്ഠങ്ങൾ" പോലെ അവർ ലോകത്തിൽ കഴിച്ചുകൂട്ടുന്നു. അവർ സ്വയംയാത്രചെയ്യുകയല്ല അവരെ എടുത്തുകൊണ്ടുപോകുകയാണ് ചെയ്യുന്നതു്. ഹോമർയുലിസ്സസിനെക്കൊണ്ടു പറയിക്കുന്നതു നോക്കുക. "കുറച്ചുനാൾ ജീവിയ്ക്കുക; അതുകഴിഞ്ഞു മരിക്കുക; പിന്നീട് വിസ്മരിയ്ക്കപ്പെടുക; ഇതെത്രകഷ്ടം. നമ്മെക്കൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകേണ്ടെന്നൊ? ശ്വാസോച്ഛ്വാസം ചെയ്യുന്നതു് ജീവിതമാകുമൊ?"

ജീവിതത്തെ അളക്കേണ്ടതു് സമയത്തെക്കൊണ്ടല്ല, വിചാരങ്ങളെക്കൊണ്ടും പ്രവൃത്തികളെ കൊണ്ടുമാണ്. ജീവിതം നിശ്ചയമായും പ്രശോഭനവും രസകരവും സന്തോഷസമ്പൂരിതവുമായിരിയ്ക്കണം.

നമുക്കു കഴിവുള്ളതു നാം ചെയ്യുകയും നമുക്കുള്ള കഷ്ടതകളെ ഉള്ളതിൽ വലുതായി നാം സങ്കല്പിയ്ക്കാതിരിയ്ക്കുയും സംഗതികളെ സൂക്ഷ്മമായി നോക്കി അറിയുകയും നമ്മെ വലയം ചെയ്യുന്ന നാനാതരം അനുഗ്രഹങ്ങളെ നാം ഉപയോഗപ്പെടുത്തുകയും ചെയ്യുന്നപക്ഷം ജീവിതം നിശ്ചയമായും മഹത്തായ ഒരു സമ്പാദ്യമാണെന്നു നാം വിചാരിയ്ക്കാതിരിയ്ക്കുന്നതല്ല.

പ്രപഞ്ചത്തിന്റെ മഹാത്മ്യവും മോഹനതയും നമുക്ക് യഥേഷ്ടം കണ്ടറിഞ്ഞാനന്ദിയ്ക്കാം. നാം ഏതൊരു നിലയെ ആഗ്രഹിയ്ക്കുന്നുവോ ആ നിലയിൽ എത്തിച്ചേരുവാൻ നമുക്കു സാധിക്കും. ഏതു വ്യഥയേയും വേദനയേയും നമുക്കു തോല്പിയ്ക്കാം. അനന്തമായ ശാന്തിയെ നമുക്ക്

പ്രാപിക്കാം. ഇതെല്ലാം ആലോചിക്കുമ്പോൾ ജീവിയ്ക്കുവാൻ കഴിയുന്നതുതന്നെ ഒരു വലുതായ അവകാശവും അനുഗ്രഹവുമാണെന്നുള്ളതിനു സംശയമുണ്ടോ?

ഈ മഹനീയലോകത്തിൻെറ അത്ഭുതാവഹമായ സൌകുമാര്യത്തെപ്പററി റസ്കിൻ പ്രസ്താവിച്ചിട്ടുണ്ട്. "പരിശുദ്ധരായ മനുഷ്യർ ദൈവഭക്തിയുടെ ആവശ്യത്തെപ്പററി പറയുന്നകൂട്ടത്തിൽ അദ്ദേഹത്തിൻെറ മഹിമ ധാരാളമായി പ്രത്യക്ഷപ്പെടുന്ന സംഗതികളെക്കുറിച്ചു മൌനം അവലംബിയ്ക്കുകയാണു ചെയ്യുന്നതു്. സർവ്വശക്തനായ ദൈവം ആഹാരവും വസ്ത്രവും ആരോഗ്യവും നമുക്കു തരുന്നതിനെപ്പററി അവർ മുക്തകണ്ഠം വാഴ്ത്തുന്നു. നമുക്കുമാത്രം കണ്ടറിഞ്ഞാനന്ദിയ്ക്കുവാൻ കഴിയുള്ള തരത്തിൽ അദ്ദേഹത്തിൻെറ സൃഷ്ടിസൌന്ദര്യത്തിനുവേണ്ടി നാം അദ്ദേഹത്തോടു കടപ്പെട്ടിരിയ്ക്കേണ്ടതാണെന്ന് അവർ പറഞ്ഞുകാണുന്നില്ല. ഭജനമുറിയിൽ ഇരുന്ന് ധ്യാനിയ്ക്കുവാൻ അവർ ആവശ്യപ്പെടുന്നു. പക്ഷേ വയലിൽ പോയി പ്രകൃതിസൌന്ദര്യം കണ്ടുരസിയ്ക്കേണ്ടതാണെന്ന് അവൎക്ക് വിചാരമില്ല. ഉപവാസനിഷ്ഠകളുടെ ആവശ്യത്തെപ്പററി അവർ വർണ്ണിക്കുന്നു. പക്ഷേ സന്തോഷശീലത്തിൻെറ ആവശ്യതയെ അവർ പ്രകടിപ്പിയ്ക്കുന്നില്ല."

സർ ഹെൻറിടെയിലർ പറയുന്നു. "ജീവിതത്തെ ഒന്നു പിൻതിരിഞ്ഞു നോക്കാമെങ്കിൽ നഷ്ടപ്പെട്ടുപോയ അവസരങ്ങളെക്കൊണ്ട് അതു് നിറഞ്ഞിരിക്കുന്നു എന്നു കാണാം." സർ തോമസ് ബ്രൌൺ പറയുന്നതു് ഇപ്രകാരമാണ്. "ജീവിതത്തിൽ ആനന്ദിയ്ക്കാത്തവൻ വെറും പിശാചാണ്. അവൻെറ മാംസമയവും ദൃശ്യവും സ്ഥൂലവുമായ ശരീരംകൊണ്ടു യാതൊരു പ്രയോജനവുമില്ല."

സെയിൻറ്ബർനാഡ് പറയുന്നു. "എനിക്കു നഷ്ടം വരുത്തുന്നതെല്ലാം ഞാൻതന്നെയാണ്. ഞാൻവരുത്തിക്കൂട്ടുന്ന ഉപദ്രവം ശാശ്വതമായി ഞാൻ അനുഭവിക്കുന്നു. എൻെറ സ്വന്തംകുററംകൊണ്ടല്ലാതെ ഞാൻ ഒരിക്കലും പരിപീഡിതനായിട്ടില്ല." മാർകസ് ഔറേലിയസ് പറയുന്നതു് ഇപ്രകാരമാണ്. "പാപത്തിൽ പതിയ്ക്കാതിരിയ്ക്കുന്നതിനു നമ്മെ സമർത്ഥരാക്കുന്നതിനുള്ള ശക്തികളെല്ലാം ദൈവം മനുഷ്യനു ദാനം ചെയ്തിട്ടുണ്ട്. മനുഷ്യനു് പാപത്തിൽനിന്നും ഒഴിഞ്ഞുമാറുവാൻ കഴിയുമെങ്കിൽ അവൻെറ ജീവിതത്തെ അതിനു് എങ്ങിനെ സ്പർശിയ്ക്കുവാൻ സാധിയ്ക്കും."

എപ്പിക്കൂറസ് അഭിപ്രായപ്പെടുന്നു. "ഒരു മനുഷ്യൻ ദുഃഖിത

നാണെങ്കിൽ അത് അവൻെറ കുററംതന്നെയാണ്. എല്ലാമനുഷ്യരേയും ദൈവം സൃഷ്ടിച്ചതു സന്തോഷമായിരിയ്ക്കാനാണ്." വീണ്ടും അദ്ദേഹം പറയുന്നു. "നീ ആഗ്രഹിക്കുന്നതുപോലെ കാര്യങ്ങൾ നടക്കണമെന്നു നീ വിചാരിയ്ക്കരുത്, എങ്ങിനെ വരുന്നോ അതുപോലെ വരട്ടെ. അപ്രകാരമാണെങ്കിൽ ശാശ്വതമായ ഒരു ജീവിതയാത്ര സാധ്യമായിത്തീരും. അന്യർക്കല്ലാതിരിയ്ക്കേണ്ട എന്തെങ്കിലും വേണമെന്ന് നിങ്ങൾക്ക് ആഗ്രഹമുണ്ടെങ്കിൽ നിങ്ങൾക്കുള്ളതുകൂടി നഷ്ടമായിപ്പോകും.'

പക്ഷെ വേദന, രോഗം, വ്യാകുലത മുതലായവ കൊണ്ടു കഷ്ടപ്പെടാതെ ജീവിതം സാദ്ധ്യമല്ല. നാം സ്നേഹിക്കുന്ന ആളുകൾ ചിലപ്പോൾ നഷ്ടപ്പെട്ടുപോകുകയും ചിലപ്പോൾ നിഷ്ഠുരണം പെരുമാറുകയും ചിലപ്പോൾ കുററങ്ങൾ കാണിക്കയും ചിലപ്പോൾ സ്നേഹശൂന്യത പ്രദർശിപ്പിക്കയും ചെയ്യുക പതിവാണ്. ഇതും നമുക്ക് മനോവ്യഥയ്ക്കു കാരണമാകുന്നു. ഒരു ദോഷവാക്കുനിമിത്തം എത്രദിവസം മനഃക്ലേശമനുഭവിയ്ക്കേണ്ടതായി വരുന്നു.

വാനഭാഗത്തു കാണപ്പെടുന്ന ജ്യോതിസ്സമൂഹങ്ങളിൽ നിന്നും നാം ഒരു പാഠം പഠിക്കേണ്ടതാണെന്നു മാത്യു ആർനാൾഡ് പറയുന്നു. "ചുററുമുള്ള നിശ്ശബ്ദതയിൽ ഭയപ്പെടാതെ, കാണുന്ന കാഴ്ചകൾകൊണ്ട് മനസ്സു പതറാതെ ഇവ സഞ്ചരിച്ചുകൊണ്ടേ ഇരിയ്ക്കുന്നു. ഇതരവസ്തുക്കൾ അവയെ സ്നേഹിയ്ക്കണമെന്നോ വിനോദിപ്പിയ്ക്കണമെന്നോ അവ ആവശ്യപ്പെടുന്നില്ല. ഇതരജീവജാലങ്ങൾ ഏതൊരുനിലയിൽ കഴിയുന്നു എന്ന് ഗൌനിക്കാതെ സ്വന്തംപ്രവൃത്തികളിൽ മുഴുവൻശക്തിയും ചെലവിട്ടുകൊണ്ട് മഹത്തായ ജീവിതം അവ നിർവ്വഹിക്കുന്നു."

"ഒരു മനുഷ്യൻെറ ഭാഗ്യനിർഭാഗ്യങ്ങൾക്കു കാരണം അവൻതന്നെ ആകുന്നു. നല്ലതായാലും ചീത്തയായാലും നമ്മുടെ പ്രവൃത്തികളാണ് നമ്മുടെ പരദൈവങ്ങൾ." എന്ന് ഒരു കവിപറയുന്നത് എത്രയോ പരമാർത്ഥമാണ്. സർ തോമസ്ബ്രൌൺ പറയുന്നു. "ദുഷ്പ്രവൃത്തിചെയ്യുവാൻ അനവധിപേരെ അനുഗമിക്കുന്നതിനേക്കാൾ നല്ലതു സത്യനിഷ്ഠക്കുവേണ്ടി ഏകനായിട്ടാണെങ്കിലും തൂണുപോലെ ഉറച്ചുനിൽക്കുന്നതാണ്" പക്ഷേ ഈ ഏകാന്തത പലർക്കും ദുസ്സഹമായി തോന്നിയേക്കാം. എന്തെന്നാൽ മററു ഭൂതലപ്രദേശങ്ങളിൽനിന്നും വേർതിരിച്ചുമാററപ്പെട്ട ഒരു ചീവല്ല ഹൃദയം. പിന്നെയൊ അവയോടുകൂടെ നിൽക്കുന്ന ഒരു മഹാഭൂഖണ്ഡമാകുന്നു."

അന്യരുടെ കഷ്ടപ്പാടുകളിൽ അവരോടു സഹതപിയ്ക്കാത്തവിധ

ത്തിൽ നാം അവരിൽനിന്നും അകന്നുനിൽക്കുന്നപക്ഷം അവരുടെ സന്തോഷങ്ങളിൽ പങ്കുകൊള്ളാനും നമുക്ക് അവകാശമില്ല. തന്നിമിത്തം നമുക്ക് ലാഭത്തിനേക്കാൾ അധികം നഷ്ടമാണ് ഉണ്ടാകുന്നത്. പരന്മാരുടെ വേദനയിൽ നമുക്ക് അനുകമ്പ തോന്നാത്തപക്ഷം അവരുടെ ആനന്ദത്തിൽ നമുക്ക് സന്തോഷിക്കാനുള്ള അവസരം ലഭിക്കാതെ വരുന്നു.

നമുക്ക് നിർഭാഗ്യമായി തോന്നുന്ന പലതും വേഷം മാറി വരുന്ന ഭാഗ്യങ്ങളായിരിക്കും. "കാര്യമറിയാതെ അവിവേകമായി നിർഭാഗ്യത്തോടു നാം കലഹിക്കരുത്. അവയിൽ അന്തർലീനമായിരിക്കുന്ന ദൈവകാരുണ്യത്തെ നാം അവഗണിക്കാനും പാടില്ല." എന്ന് സർ തോമസ് ബ്രൌൺ പറയുന്നു. പ്ലൂട്ടാർക്ക് പറയുന്നതുപോലെ ശരീരത്തേയും ആത്മാവിനേയും തമ്മിൽ കൂട്ടിയിണക്കുന്ന ആണികളാകുന്നു ആനന്ദവും ആതങ്കവും. സങ്കടം ആപത്തിൻെറ സൂചനയാണ്. ആപത്തു ജീവിതത്തിൻെറ ആവശ്യവുമാകുന്നു. അതില്ലെങ്കിൽ നമ്മുടെ ഭാഗ്യങ്ങളെല്ലാം അപായകരമായിത്തീരും.

ഹെല്പ്സ് പറയുന്നു "തിന്മയുടെ ഉല്പത്തിയെപ്പററി നാം വളരെയെല്ലാം പറയുന്നു. പക്ഷെ തിന്മ എന്നാൽ എന്താണ്? കഷ്ടപ്പാടുകളും പരീക്ഷണങ്ങളും ഫലംകൊണ്ടു നോക്കുകയാണെങ്കിൽ നല്ലതുതന്നെ എന്ന് നാം പറയുന്നു. പക്ഷേ ഫലത്തെപ്പററി ചിന്തിക്കാതെ തന്നെ അവ നല്ലതാണെന്നു നാം സമ്മതിക്കുമെന്നു തോന്നുന്നില്ല. എങ്കിലും ജ്ഞാനലബ്ധിയ്ക്കു അവ സഹായകമായിത്തീരുന്നു എന്നുള്ളതു് മറക്കാൻ തരമില്ല. അനുഭവം കൂടാതെ മനസ്സിലാക്കുവാൻ സാധിക്കണമെങ്കിൽ നാം ദൈവതുല്യരായിരിക്കണം. അതിനാൽ നാം ദൈവമല്ലാതിരിക്കുന്നിടത്തോളം കാലം ജ്ഞാനം വേണമെങ്കിൽ ഇത്തരം കഷ്ടതകളും ദുരനുഭവങ്ങളും ആവശ്യമാകുന്നു. മനുഷ്യനു വന്നുചേരുന്നതെല്ലാം അവനു നല്ലതിനുതന്നെ ആയിരിക്കണം. തിന്മ എന്നതു ലോകത്തിൽ ഇല്ലതന്നെ."

നാം ആഗ്രഹിക്കുന്നതെല്ലാം നമുക്കു ലഭിച്ചില്ലെങ്കിലും ലീഹൺട്ട് പറയുന്നതുപോലെ പലക്കും തോന്നിയേക്കാൻ ഇടയുണ്ട്. "അനന്തവും അത്യുൽകൃഷ്ടവുമായ ദൈവമാകുന്ന ആ പരാശക്തി നമ്മുടെ ആവശ്യങ്ങളെ ശ്രദ്ധാപൂർവ്വം നോക്കിക്കൊണ്ടിരിക്കുന്നു. നമ്മുടെ പ്രാത്ഥനകളെല്ലാം അദ്ദേഹം ശ്രവിക്കുന്നു. നമ്മുടെ ആപത്തിലെല്ലാം അദ്ദേഹം നമ്മെ സഹായിക്കുന്നു. നമുക്ക് അവകാശമുള്ളതെന്നു തോന്നുന്ന വല്ലതും നമുക്കു ലഭിക്കാതിരിക്കുന്നപക്ഷം നമ്മെക്കൊണ്ടു ചോദിപ്പിക്കാനാണ് അദ്ദേഹം അപ്രകാരം ചെയ്യുന്നതു്. അല്ലെങ്കിൽ നമുക്ക് തരുന്നില്ല എന്നതു നമ്മുടെ തോന്നൽ മാത്രമാണ്. തരുന്നില്ലെന്നു തോന്നുന്നെങ്കിലും വാസ്തവത്തിൽ

അദ്ദേഹം നമുക്ക് പ്രദാനം ചെയ്യുന്നുണ്ടായിരിക്കും."

പ്രപഞ്ചനിയമങ്ങൾ പൊതുവായ ക്ഷേമത്തിനു വേണ്ടിയാണ് എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ജീവിതം മുഴുവൻ ആനന്ദമായിരിക്കണമെന്ന് ആശിക്കുവാൻ നമുക്കു തരമില്ലെങ്കിലും സന്താപത്തേക്കാൾ സന്തോഷം വളരെക്കൂടുതലായി അനുഭവിക്കുവാൻ നമുക്കു സാധിക്കും. ദുരദൃഷ്ടമായി നമുക്കു തോന്നുന്ന സംഭവങ്ങളും ധൈര്യപൂർവ്വം അവയെ നാം അഭിമുഖീകരിക്കുന്നപക്ഷം നന്മയിൽ പരിണമിക്കും. സെനക്കാ പറയുന്നു "ദുർഭാഗ്യം നമ്മുടെ ഗുണത്തിനു വേണ്ടിയാകുന്നു. വലുതായ നാശങ്ങൾ അതിലും വലിയ വിജയങ്ങൾക്ക് ഇടംകൊടുക്കുന്നു." ഹെംബോൾട്ട്സ് അദ്ദേഹത്തിന്റെ ശാസ്ത്രപരീക്ഷണം ആരംഭിച്ചതു് ഒരു വലിയ രോഗം ബാധിച്ചതിൽപിന്നീടാണ്. ഒരു സന്നിപാതജ്വരം നിമിത്തം 1841 ൽ അദ്ദേഹം ആശുപത്രിയിൽ കിടക്കേണ്ടതായി വരികയും അവിടെവച്ച് ഒരു ഭൂതക്കണ്ണാടി വാങ്ങിയ്ക്കുകയും ചെയ്തു. ഒരു വിദ്യാർത്ഥിയായിരുന്നതിനാൽ ആശുപത്രിയിലെ ചികിത്സയ്ക്കുവേണ്ടി വിശേഷാൽ ചെലവൊന്നും വേണ്ടിവന്നില്ല. സുഖക്കേടു ഭേദമായപ്പോൾ അദ്ദേഹത്തിന്റെ കൈയ്യിൽ അല്പം സമ്പാദ്യം കാണുകയും അതു് മുൻപറഞ്ഞ ആവശ്യത്തിലേയ്ക്കായി വിനിയോഗിയ്ക്കുകയും ചെയ്തു.

തിന്മയുടെ നിലനില്പിനെ നിഷേധിക്കുവാൻ അസാദ്ധ്യമാകുന്നു. അതിന്റെ കാരണമെന്തെന്നുള്ളതിനെപ്പററി പല ബുദ്ധിശാലികളും പലകാലം തലകാഞ്ഞു ചിന്തിച്ചിട്ടുണ്ട്. ആദിമമനുഷ്യൻ ദുഷ്പ്രേതങ്ങളുടെ കോപം നിമിത്തമാണെന്ന് ഇതിനു കാരണം പറയുന്നു. യവനന്മാർ വിശ്വസിച്ചിരുന്നതു് ഇതു ദേവതകളുടെ കോപവും വിരോധവും കൊണ്ടാണെന്നായിരുന്നു.

തിരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം മനുഷ്യന് ദൈവദത്തമായിട്ടുള്ളതാണ്. ഇതിനെ നാം വേണ്ടവണ്ണം വിനിയോഗിയ്ക്കേണ്ടതു് ആവശ്യമാകുന്നു. എപ്പിക്ക്യൂറസ് പറയുന്നു. "നിങ്ങളുടെ കൈവശമുള്ള സകലതിനേയുംകാൾ വിലയേറിയ ഒന്നാണ് നിങ്ങളുടെ ആത്മാവ്. അതിനെ നിങ്ങൾ എപ്രകാരം സൂക്ഷിയ്ക്കുന്നു എന്ന് എനിക്കു കാണിച്ചുതരാമോ? നിങ്ങൾ നല്ല ബുദ്ധിമാനായിരിക്കെ വിചാരശൂന്യനായി അനവധാനനായി നിങ്ങൾക്കു കൈവശപ്പെട്ടിരിക്കുന്ന ഏററവും അനർഘമായ വസ്തുവിനെ നശിപ്പിക്കുവാൻ നിങ്ങൾ അനുവദിയ്ക്കുമെന്ന് എനിക്ക് വിശ്വസിക്കുവാൻ സാധിക്കയില്ല. നിർഭാഗ്യംകൂടാതെ കഴിക്കുവാൻ കേവലം അസാദ്ധ്യമാണെന്നുതന്നെ ഇരിക്കട്ടെ. പക്ഷേ നാം നയിയ്ക്കുന്ന ജീവിതം നല്ലതോ ഉപയോഗപ്രദമോ അസത്തോ ഫലശൂന്യമോ സന്തോഷ

കരമൊ സന്താപനിബന്ധമോ ആണെങ്കിലും അവയെല്ലാം നമ്മെത്തന്നെ ആശ്രയിച്ചാണിരിയ്ക്കുന്നതു്. "മൂഢന്മാരായവരെ സങ്കടത്തിൽനിന്നും വിമോചിപ്പിയ്ക്കുന്നതിനു കാലത്തിനുമാത്രമേ കഴിയുകയുള്ളു. പക്ഷെ ബുദ്ധിമാന്റെ സന്താപം യുക്തികൊണ്ടുമാററുവാൻ കഴിയും." നാം തന്നെയാകുന്നു നമ്മുടെ യജമാനന്മാർ. നമ്മുടെ സൃഷ്ടികർത്താക്കളും നമ്മൾ തന്നെ.

നമ്മിൽ പലരുടേയും ജീവിതത്തെ നിരാനന്ദമാക്കിത്തീർക്കുന്നതു് സങ്കടങ്ങളോ രോഗമോ മരണമൊ അല്ല. പ്രത്യുത, ദിനംപ്രതിയുള്ള ചില ചില്ലറ സംഭവങ്ങളാണ്. നമ്മുടെ പല കഷ്ടതകളും നിസ്സാരങ്ങളും എളുപ്പത്തിൽ പരിഹരിക്കപ്പെടാവുന്നവയുമാണ്.

ബുദ്ധിശൂന്യമായ കലഹങ്ങളും തെററിദ്ധാരണകളും ഇല്ലായിരുന്നെങ്കിൽ ഭവനങ്ങളെല്ലാം എത്ര സന്തോഷപൂർണ്ണമായിരിയ്ക്കും. അന്യരുടെ കലഹസ്വഭാവങ്ങൾക്കും കോപപ്രകൃതികൾക്കും വേണ്ടി നമ്മുടെ ആനന്ദത്തെ നശിപ്പിയ്ക്കണമെന്നു വരുന്നതു് കഷ്ടംതന്നെ.

നമ്മുടെ ദുരനുഭവങ്ങളിൽ അധികഭാഗവും നാം തന്നെ വരുത്തിക്കൂട്ടുന്നവയാണ്. ഒരുപക്ഷെ അജ്ഞതകൊണ്ടോ വിചാരശൂന്യതകൊണ്ടോ ആയിരിയ്ക്കും ഇവ വന്നുചേരുന്നതു്. തൽക്കാലത്തെ സുഖം മാത്രമേ നാം കാംക്ഷിയ്ക്കാറുള്ളു. അതിനുവേണ്ടി ജീവിതസുഖത്തെ നാം ബലികഴിക്കുന്നു. ഉപദ്രവങ്ങൾ ഒരിയ്ക്കലും നമ്മുടെ അടുക്കൽ വരുന്നില്ല. നാം അങ്ങോട്ടു ചെല്ലുകയാണ് ചെയ്യുന്നതു്. നമ്മിൽ അധികംപേരും ജീവിതത്തെ തുരുമ്പുപിടിപ്പിച്ചുകളയുന്നു. അന്യർക്കു സങ്കടമുണ്ടാക്കുവാൻ വേണ്ടി അനവധി ആളുകൾ അവരുടെ ജീവിതത്തെ വിനിയോഗിക്കുന്നു.

"എല്ലാക്കാലത്തും ചിന്താകുലനായ മനുഷ്യൻ അഹങ്കാരം വിതച്ചു നിരാശ കൊയ്യുന്നു" എന്നു് ഗെതേ പറയുന്നു. തിന്മയെ പ്രതീക്ഷിച്ചുകൊണ്ടു നാം വളരെ മനോവേദന അനുഭവിയ്ക്കാറുണ്ട്. ഒരിയ്ക്കലും സംഭവിയ്ക്കാത്ത ദുർഭാഗ്യങ്ങളെ ഓർത്തു് ഭയപ്പെട്ടു നാം വളരെ കണ്ഠിതപ്പെടുന്നു. നമ്മുടെ കർത്തവ്യം നിർവ്വഹിച്ചിട്ടു ഫലത്തിനുവേണ്ടി നാം ശാന്തരായി കാത്തിരിക്കണം. അത്യദ്ധ്വാനംകൊണ്ടു് ആരോഗ്യം ക്ഷയിപ്പിയ്ക്കുന്ന പലരും ഉണ്ട്. പക്ഷെ ഈ ആരോഗ്യനാശത്തിന്റെ പ്രധാനകാരണം ഉൽക്കണ്ഠയും മനോവേദനയുമാണെന്നു സൂക്ഷിച്ചാൽ മനസ്സിലാകും.

ഷേക്സ്പീയർ പറയുന്നു. "പരിഹാരങ്ങളെല്ലാം നമ്മിൽത്തന്നെ ഉണ്ട്. ദൈവത്തിലാണു സ്ഥിതി ചെയ്യുന്നതെന്നു് നാം തെററായി

വിചാരിയ്ക്കുന്നു.

സാങ്കല്പികമായ സങ്കടങ്ങളിൽനിന്നും രക്ഷപ്രാപിക്കുവാൻ വേണ്ടി നാം വാസ്തവസങ്കടങ്ങളെ സ്വയംവരിക്കുന്നു. എപ്പിക്റ്റൂറസ് പറയുന്നു. "സ്വല്പംകൊണ്ട് തൃപ്തിപ്പെടാത്തവൻ ഒന്നിലും തൃപ്തിപ്പെടുന്നില്ല." തൃപ്തി തരാത്ത ഒന്നിനുവേണ്ടി നാം പലപ്പോഴും എത്ര അദ്ധ്വാനപ്പെടുന്നു. നാം ഉപയോഗിക്കുന്നതിൽ ക്രുടുതലുണ്ടെങ്കിൽ അതു് നാം ആവശ്യപ്പെടുന്നതിൽ ക്രുടുതലാണ്. അതു് ഉടമസ്ഥന് വെറും ചുമടുമാത്രമേ ആകുന്നുള്ളു. നമ്മിൽ ഓരോരുത്തരും നിഷ്പ്രയോജനമായ ഉപദ്രവങ്ങൾ അവനവനുതന്നെ വരുത്തി വയ്ക്കുന്നു. ജീവിതയാത്രയിൽ അനാവശ്യമായ ചുമടുകൊണ്ടു നാം കഷ്ടപ്പെടുകയത്രേ ചെയ്യുന്നതു്.

"ഇതു് ഒരു നിർഭാഗ്യമല്ല. ഇതു് സഹിക്കുവാൻ അവസരം വന്നതു് ഒരു മഹാഭാഗ്യം തന്നെ" എന്നു് കഷ്ടതകൾ വരുന്ന അവസരങ്ങളിലെല്ലാം വിചാരിക്കണമെന്നു് മാർകസ് ഔറേലിയസ് ഉപദേശിക്കുന്നു. നമ്മെ കോപിഷ്ടരാക്കുന്ന സംഗതിയേക്കാൾ നമുക്കു ദ്രോഹം ചെയ്യുന്നതു് നമ്മുടെ കോപംതന്നെ ആകുന്നു. കലഹങ്ങളും ഗാർഹികകലാപങ്ങളും നിമിത്തം അനവധി ആളുകൾ പ്രക്ഷുബ്ധരായിപ്പോകുന്നു. നമ്മെ കുററം പറയുന്നതിൽ നാം കോപിച്ചിട്ടു കാര്യമില്ല. കുററാരോപണം ന്യായമാണെങ്കിൽ ഒരു മുന്നറിവെന്നനിലയിൽ അതിനെ സ്വാഗതം ചെയ്കയാണു് വേണ്ടതു്. അതു് അടിസ്ഥാനരഹിതമാണെങ്കിൽ നാം ഗൌനിച്ചിട്ടു കാര്യവുമില്ല.

നിർഭാഗ്യംവരുമ്പോൾ നാം ദുഃഖിക്കുകക്രുടിചെയ്താൽ അതിന്റെ കാഠിന്യം വർദ്ധിക്കുകയേ ഉള്ളൂ. എപ്പിക്യൂറസ് പറയുന്നു. "ഞാൻ മരിക്കണം. പക്ഷേ, ഞാൻ സങ്കടപ്പെട്ടുമരിക്കണമെന്നുണ്ടോ? ഞാൻ ബന്ധനസ്ഥനാകണമെന്നുണ്ടു്. അപ്പോഴും ഞാൻ ദുഃഖിക്കുന്നതെന്തിന്? എനിക്കു് രാജ്യംവിട്ടുപോകണം. എന്നാൽ തൃപ്തിയോടും സന്തോഷത്തോടും ക്രുടിപ്പോകുന്നതിന് എന്താ വിഷമം? എന്നെ ജയിലിലിടുമായിരിക്കും. ശരി, എന്റെ ശരീരത്തെ ജയിലിലിടുവാൻ സാധിക്കും. എന്നാൽ എന്റെ മനസ്സിനെ ദേവനുപോലും കീഴടക്കുവാൻ കഴിയുകയില്ല."

നമുക്കു സന്തോഷിക്കാൻ കഴികയില്ലെങ്കിൽ അതിന്റെ കുററം നമ്മിൽതന്നെയാണു്. മുപ്പതു ദുഷ്പ്രഭുക്കളുടെ കീഴിലാണു് സാക്രട്ടീസ് ജീവിച്ചിരുന്നതു്. എപ്പിക്യൂറസ് ഒരു ദരിദ്രനായ അടിമയായിരുന്നു. എങ്കിലും ലോകം ഇന്നു് അവർക്കു് എത്രമാത്രം കടപ്പെട്ടിരിക്കുന്നു. എപ്പിക്യൂറസ് പറയുന്നു. "ഒരു ഭവനമോ ഒരു ഭൃത്യനോ ഇല്ലാതെ നഗ്നനായി, വൃത്തികെട്ടവനായി, യാതൊരു സമ്പാദ്യവുമില്ലാത്തവനായി കഴിയുന്ന ഒരു

മനുഷ്യനു മുഴുലജീവിതം സാദ്ധ്യമാണോ? ഇതു സാധ്യമാണെന്നുകാണിക്കുവാൻ ദൈവം ഒരാളെ നിങ്ങളുടെ സമീപത്തേക്കു നിയോഗിച്ചിരിക്കുന്നു. എന്നെ നോക്കുക. എനിക്കു നഗരമില്ല, ഗൃഹമില്ല, സമ്പാദ്യമില്ല, ഭൃത്യന്മാരില്ല. ഞാൻ തറയിൽ കിടന്നു് ഉറങ്ങുന്നു. മണിമേടയോ ചെറുശിശുവോ പ്രിയപത്നിയൊ എനിക്കില്ല. ഭൂമിയും ആകാശവും ഒരു മുഷിഞ്ഞ മുണ്ടും മാത്രമേ എനിക്കുള്ളൂ. എനിക്ക് എന്താണ് ആവശ്യമുള്ളതു്. ഞാൻ സങ്കടരഹിതനായല്ലേ കഴിയുന്നതു്. ഞാൻ നിർഭയനല്ലേ? ഞാൻ സ്വതന്ത്രനല്ലേ? എന്റെ ഉദ്ദിഷ്ടകാര്യം സാധിക്കാതെ കുഴങ്ങുന്നതായി നിങ്ങൾ എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ? എനിക്ക് ആഗ്രഹമില്ലാത്ത എന്തെങ്കിലും ഞാൻ പ്രവർത്തിക്കുന്നുണ്ടോ? മനുഷ്യനേയൊ ദൈവത്തേയോ ഞാൻ എപ്പോഴെങ്കിലും പഴിക്കുന്നുവോ? പരിക്ഷീണമായ മുഖഭാവത്തോടുകൂടി നിങ്ങൾ ആരെങ്കിലും എന്നെ കണ്ടിട്ടുണ്ടോ? നിങ്ങൾ ഭയപ്പെടുന്നവരേയോ നിങ്ങൾ അഭിനന്ദിക്കുന്നവരെയോ കണ്ടാൽ എനിക്ക് വല്ല ഭാവഭേദവുമുണ്ടോ? അവരെ വെറും അടിമകളെപ്പോലെയല്ലേ ഞാൻ കരുതുന്നതു്. രാജാവിനേയൊ യജമാനനേയോ കാണുന്നതുപോലെയല്ലേ ആളുകൾ എന്നെ കാണുമ്പോൾ പെരുമാറുന്നതു്."

നമുക്ക് ഏതെല്ലാം കാര്യങ്ങൾക്ക് കൃതജ്ഞത പ്രകടിപ്പിക്കേണ്ടതായിരിക്കുന്നു. ദിവസവും നമുക്കുലഭിക്കുന്ന പല അനുഗ്രഹങ്ങളേയും നാം കണ്ടറിയുന്നില്ല. അവ വെറും നിസ്സാരമെന്നപോലെ നാം പെരുമാറുന്നു "നിസ്സാരസംഗതികളാണ് പരിപൂർണ്ണതയെ നിർമ്മിക്കുന്നതു്. പരിപൂർണ്ണത വെറും നിസ്സാരമല്ലതാനും." എന്നാണ് മൈക്കേൽ ഏൻജലോ പറയുന്നതു്. നിത്യസഹവാസംകൊണ്ടു നാം നിസ്സാരസംഗതികളെ അവഗണിച്ചുകളയുന്നു.

ഐസക്ക് വാൾട്ടൻ പറയുന്നു. "ദിനംപ്രതി ദൈവത്തിൽനിന്നും നമുക്കുലഭിക്കുന്ന അനുഗ്രഹങ്ങൾ സാധാരണമാണെന്നുള്ള കാരണംകൊണ്ട് അവയുടെ വിലയെപ്പററി അഭിനന്ദിക്കുന്നതിനോ അദ്ദേഹത്തിന്റെ മാഹാത്മ്യത്തെ പ്രശംസിക്കുന്നതിനോ അനാസ്ഥകാണിക്കുവാൻ പാടില്ല ഐഹികലോകത്തിൽ നാം ആവിർഭവിച്ചതിൽ പിന്നീട് നാം ഇവിടെ അനുഭവിച്ച ആനന്ദത്തിനുവേണ്ടി അദ്ദേഹത്തിനെ സ്തുതിക്കേണ്ടതാവശ്യമാകുന്നു. പർവ്വതങ്ങളേയും പുൽത്തകിടികളേയും കാണുന്നതിനു പ്രതിഫലമായി ഒരു അന്ധനായ മനുഷ്യൻ എന്തുതന്നെ കൊടുക്കയില്ല? ഇത്തരം അനവധി അനുഗ്രഹങ്ങൾ അനവരതം നാം അനുഭവിച്ചുകൊണ്ടിരിക്കുന്നു.

അനവധി ധനത്തിലല്ല ചുരുങ്ങിയ ആവശ്യങ്ങളിലാണ് തൃപ്തി

അടങ്ങിയിരിക്കുന്നതു്. ഈ അനുഗ്രഹീതമായ രാജ്യത്തു് നമ്മുടെ ആവശ്യങ്ങൾ പലതായിരിക്കാം. അവ ന്യായമാണെങ്കിൽ അവയെ എല്ലാം നിറവേറേറണ്ടതുമാണ്. മനുഷ്യസമുദായത്തിൻെറ സമ്മോദത്തിനാവശ്യമായ തല്ലാം പ്രകൃതിതന്നെ ലോപംക്രൂടാതെ ദാനംചെയ്യുന്നുണ്ട്. "സസ്യങ്ങൾ വളരുന്നതും മൊട്ടുകൾ വിടരുന്നതും സൂക്ഷിച്ചുകാണുന്നതും, വായിക്കുന്നതും ചിന്തിക്കുന്നതും സ്നേഹിക്കുന്നതും പ്രാർത്ഥിക്കുന്നതും എല്ലാം മനുഷ്യനെ സന്തോഷിപ്പിക്കുന്ന സംഗതികളാണ്" എന്നു് റസ്കിൻ പറയുന്നു.

ജർമിടെയിലർ പറയുന്നു. "ഞാൻ കള്ളന്മാരുടെ കൈയ്യിൽ അകപ്പെട്ടിരിക്കുന്നു. എന്നാൽതന്നെ എന്തു്? സൂര്യനും ചന്ദ്രനും അഗ്നിയും ജലവും പ്രാണപ്രേയസിയും പ്രിയസുഹൃത്തുക്കളും ഇപ്പോഴും ഉണ്ട്. ഒരു നല്ല മനഃസാക്ഷിയും ആനന്ദഭരിതമായ ആത്മാവും ആഹ്ലാദദ്യോതകമായ മുഖഭാവവും കള്ളന്മാർ കൈവശപ്പെടുത്തിയിട്ടില്ല. ഇങ്ങിനെ സന്തോഷിക്കാൻ അനവധി കാരണങ്ങൾ ഉണ്ടായിരിക്കെ വല്ലതും നിനച്ചു കുണ്ഠിതപ്പെടുന്നവൻ സങ്കടത്തോടു പ്രത്യേകം പ്രേമമുള്ളവൻ തന്നെയായിരിക്കണം."

ലൂതർ പറയുന്നു. "ഈ ലോകം ഒരു സ്വർഗ്ഗമാകുന്നു. ഇതിൽ കൂടുതൽ നമുക്ക് എന്താണ് ആവശ്യപ്പെടേണ്ടതു്."

ഗ്രേഗ് പറയുന്നു. "സർവ്വവിധസൌന്ദര്യങ്ങളും ദൈവം ധാരാളമായി ദാനം ചെയ്തിട്ടുണ്ട്. ഓരോ ഇന്ദ്രിയത്തേയും രസിപ്പിക്കുന്ന സൌന്ദര്യങ്ങൾ, ഓരോ രുചിയേയും തൃപ്തിപ്പെടുത്തുന്ന സാധനങ്ങൾ, മഹത്തമവും ചേതസ്സമാകർഷകവും അത്ഭുതാവഹവും വിചിത്രവുമായ വർണ്ണങ്ങൾ, ആകൃതികൾ അനുഭോഗയോഗ്യവും ആകർഷകവുമായ സൌരഭ്യങ്ങൾ, വികാരജനകവും ആശ്വാസദായകവുമായ സ്വരവിശേഷങ്ങൾ, പകൽ സമയത്തെ ഭാസ്കരദേവൻെറ ഭാസുരപ്രഭ, നിശാകാലത്തെ പാലൊളിതിരളുന്ന കുളൂർനിലാവിൻെറ വിമലഭംഗി, സരസ്സുകൾ, പർവ്വതങ്ങൾ, ഘോരകാന്താരങ്ങൾ, കരകാണാത്ത കടൽ ഹിമാവൃതവും നിസ്തബ്ധവുമായ പർവതശൃംഗങ്ങൾ, സമ്മോഹനമായ സന്ധ്യാസമൃദ്ധി, സൂര്യാസ്തമയത്തിൻെറ പ്രശാന്തഭംഗി, കൊടുങ്കാററിൻെറ ഉഗ്രത, എന്തിനധികം, ഈ ജീവിതരംഗത്തിൽ സർവ്വവും സമൃദ്ധിയായി പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു. ഓരോനിമിഷവും നമ്മുടെചുററും കാണുന്നവയേക്കാൾ സുകുമാരമോ പരിപൂർണ്ണമോ ആയ യാതൊന്നിനേയും ആഗ്രഹിക്കുന്നതിനോ സങ്കല്പിക്കുന്നതിനോ നമുക്ക് സാധിക്കുകയില്ല. ഇവയെ എല്ലാം കണ്ടു രസിക്കുവാനുള്ള ശക്തിയും നമുക്ക് ലഭ്യമായിട്ടുണ്ട്. സന്തോഷസന്ദായകമായ സങ്കല്പ

ശക്തിയേയും അത്ഭുതജനകമായ വിചാരശക്തിയേയും കുറിച്ച് അറിയാവുന്നവരെല്ലാം ബുദ്ധീന്ദ്രിയത്തിന്റെ സാന്നിദ്ധ്യം കൊണ്ടു മനുഷ്യന് എന്തൊരനുഗ്രഹമാണ് കിട്ടിയിട്ടുള്ളതെന്ന് അനായാസേന മനസ്സിലാക്കും. മനുഷ്യപ്രണയത്തിന്റെ അങ്കുരാവസ്ഥമുതൽ അന്ത്യദശവരെയുള്ള വളർച്ചയെ കണ്ടറിഞ്ഞു് അതിനെ അനുഭവിച്ചിട്ടുള്ള ഏവനും വാചാമഗോചരമായ അതിന്റെ മഹാത്മ്യത്തെ സ്മരിച്ച് ദൈവത്തോട് കൃതജ്ഞത പ്രകടിപ്പിയ്ക്കുവാൻ നിർബന്ധിതരായിത്തീരുന്നു. സ്വന്തം കുഞ്ഞുങ്ങൾക്ക് ആഹ്ലാദത്തിന് ആവശ്യമായ സംഗതികളെ കണ്ടുപിടിച്ചു കൊടുക്കുന്നതിൽ ബദ്ധശ്രദ്ധനായ ഒരു സൃഷ്ടികർത്താവിനെ നാം അപ്പോൾ സ്മരിക്കുന്നു. അദ്ദേഹം ഇവിടെ വിതരണം ചെയ്യാത്ത യാതൊരാനന്ദാംശവും ഇല്ലെന്നുള്ളതു് നിസ്തർക്കമാണ്. *



# പാഠശാലാദ്ധ്യയനത്തിനു മുമ്പ്.

സോവിയററ്റഷ്യ എന്തുചെയ്യുന്നു.

(ഡാക്ടർ, എം. കുമാരപ്പ. എം. ഏ. പി എച്ച്. ഡി.)

റഷ്യയിലെ വിദ്യാഭ്യാസ സമ്പ്രദായത്തെ സൂക്ഷ്മമായി പരിശോധിക്കയാണെങ്കിൽ പാഠശാലാദ്ധ്യയനത്തിനുമുമ്പുള്ള ഘട്ടത്തിന് ഒരു പ്രധാന സ്ഥാനം നൽകിയിരിക്കുന്നതായി കാണപ്പെടുന്നതാണ്. ആ ഘട്ടത്തിലുള്ള പരിശീലനം ദേശാഭിവൃദ്ധിക്ക് അത്യന്താപേക്ഷിതമെന്ന് റഷ്യക്കാർ വിശ്വസിക്കുന്നു. അതിനായി അവിടെ ഏർപ്പെടുത്തിയിട്ടുള്ള പരിചരണസ്ഥാപനങ്ങളുടെ സംഖ്യ നോക്കുകയാണെങ്കിൽ അതു് ലോകത്തിൽ ആകെയുള്ളതിനേക്കാൾ വലുതാണെന്ന് കാണാം. ഒന്നുമുതൽ എട്ടുവയസ്സുവരെയുള്ള കുട്ടികളുടെ പരിശീലനമാണ് അവിടെ നടക്കുന്നതു്. ഒന്നുമുതൽ മൂന്നു വയസ്സുവരെയുള്ള മേൽനോട്ടം ആരോഗ്യവകുപ്പിന്റെ നിയന്ത്രണത്തിലാണ്. അവരുടെ പരിശീലനത്തിനായി വ്യാപാരശാലകളോടുചേർന്ന് അനവധി ചെറിയ സ്ഥാപനങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. മൂന്നുമുതൽ എട്ടുവയസ്സുവരെയുള്ള കുട്ടികളുടെ പരിശീലനം വിദ്യാഭ്യാസ വകുപ്പിന്റെ മേൽനോട്ടത്തിലാണ്. ആ പരിശീലനം മൂന്നുതരത്തിലുള്ള പാ

* ഇംഗ്ലീഷിൽനിന്ന് എടുത്തതു്

ാശാലകളിലാണ് നൽകുന്നതു. ഒന്നാമത്തേതു് കിൻറർഗാട്ടൻ പാഠശാലകളാണ്. അവിടെ ഒരു ദിവസം എന്നു പറയുന്നതു് ഒൻപതു മണി മുതൽ അഞ്ചുമണി വരെയാണ്. രണ്ടാമത്തേതു് കുട്ടികളുടെ അവരോധമാകുന്നു. അവിടെ ഒരു ദിവസം ഏഴുമണി മുതൽ അഞ്ചുമണി വരെയാണ്. മൂന്നാമത്തേതു് വേനൽക്കാലത്തെ കളിസ്ഥലമാണ്. അവിടെ കൃഷകരായ മാതാക്കൾ വയലുകളിൽ വേല ചെയ്യുമ്പോൾ കുഞ്ഞുങ്ങളെ ഏല്പിക്കാം.

കുട്ടികളെ ഒരു സമൂഹമായി സംഘടിക്കുവാനുള്ള രണ്ടാമത്തെ ഘടകങ്ങളിൽ ഒന്ന് കിൻറർ ഗാട്ടൻ ആണെന്നു പറഞ്ഞുവല്ലൊ. പരിചരണ പാഠശാലകളിലെ പരിശീലനം കഴിഞ്ഞാൽ എട്ടാമത്തെ വയസ്സുവരെ അവക്ക് അവിടെ താമസിക്കാം. കഴിഞ്ഞ രണ്ടു കൊല്ലമായി വിദ്യാഭ്യാസ പ്രചരണത്തിനായി ഡിപ്പാർട്ടുമെൻറു് വളരെ പരിശ്രമിച്ചിട്ടുണ്ടു്. വ്യവസായശാലകളോടും വയലുകളോടും ചേർന്ന് അനവധി കെട്ടിടങ്ങൾ പണിയിച്ചിരിക്കുന്നു. പരിചരണ പാഠശാലകൾക്കും കിൻറർഗാട്ടനും ഗ്രാമീണരുടെ ജീവിതത്തിൽ ഒരു പ്രധാന സ്ഥാനമുണ്ടു്. ഇപ്പോൾ കൃഷിസ്ഥലങ്ങളിലും പരിചരണശാലകൾ ആരംഭിച്ചിരിക്കുന്നു. എന്നാൽ അവ വേനക്കാലത്തു മാത്രമെ പ്രവൃത്തി ചെയ്യുന്നുള്ളു. അക്കാലത്താണല്ലൊ മാതാപിതാക്കന്മാർ വയലുകളിൽ വേല ചെയ്യുവാനുള്ളതു്. കഴിഞ്ഞ വേനൽക്കാലത്തു് 1300000 കുട്ടികളെ ഈ പരിചരണപാഠശാലകളിൽ വളർത്തിയിട്ടുണ്ടു്. ഓരോ പരിചരണ പാഠശാലയും കിൻറർഗാട്ടൻ അഭ്യസനവും ഓരോ വ്യവസായശാലയുടെയും കൃഷിസ്ഥലത്തിൻെറയും ഭാഗമായിരിക്കുന്നതുകൊണ്ടു് അവ അവിടത്തെ വേലക്കാരുടെ ഉപയോഗത്തിനുമുള്ളവയാണ്. ആ പ്രത്യേകസ്ഥലത്തെ ആവശ്യങ്ങളും അവ നിവഹിക്കണം. ഓരോ കൃഷിസ്ഥലത്തു് ഉടമസ്ഥന്മാരുടെവക പ്രത്യേക സ്ഥാപനങ്ങളുമുണ്ടു്. മാതാപിതാക്കന്മാർ ദിവസേനയുള്ള ആദായം അനുസരിച്ചു് ഒരു ചെറിയതുക അവിടെ കൊടുക്കണം.

ഭാവിയിലെ സമുദായത്തെ സൃഷ്ടിക്കുന്നതു് ഇപ്പോഴത്തെ കുഞ്ഞുങ്ങളാണെന്നു് റഷ്യാക്കാർ മനസ്സിലാക്കിയിട്ടുള്ളതുകൊണ്ടു് കുട്ടികളുടെ പ്രാധാന്യത്തെ അവർ അറിയുന്നു. ഈ ചിന്തയാണ് കുട്ടികളിൽ ഇത്ര ഗാഢമായി ശ്രദ്ധിക്കുവാൻ അവരെ പ്രേരിപ്പിച്ചിട്ടുള്ളതും. സാർ ചക്രവത്തിമാരുടെ കാലത്തു് 14 പരിചരണ പാഠശാലകളും 240 കിൻറർഗാട്ടൻ പാഠശാലകളും ഉണ്ടായിരുന്നു. ഇപ്പോൾ സാധുക്കളും നിരാശ്രയരുമായ കുട്ടികളെ സംരക്ഷിക്കുന്നതിനുവേണ്ടി 914 പരിചരണ പാഠശാലകളും 8000

കിൻറർഗാട്ടൻ പാഠശാലകളുമുണ്ട്. അഭ്യന്തരകലഹങ്ങളെയും ദാരിദ്ര്യത്തെയും വകവയ്ക്കാതെയാണ് പുതിയ ഭരണസ്ഥാപനം ഈ മഹൽകൃത്യം നിർവ്വഹിച്ചിട്ടുള്ളത്. ഈ പ്രവൃത്തിയാണ് ഇന്നത്തെ പരിചരണ പാഠശാലകളുടെ മൂലക്കല്ല്. കമ്മ്യൂണിസത്തിൻെറ ഒരു പ്രധാനതത്വം കുട്ടികൾക്ക് ഗവമ്മെൻറുവക ഗൃഹങ്ങൾ ഉണ്ടാക്കുകയാണെന്ന് അറിഞ്ഞപ്പോൾ അവിശ്വാസവും അതൃപ്തിയും തോന്നിയ മാതാപിതാക്കന്മാക്ക്, ഇങ്ങിനെ ഒരു സ്ഥാപനം കുട്ടികളെ വളത്തുവാൻ തുടങ്ങിയതിൽ ബഹുമാനമാണുണ്ടായത്.

കിൻറർഗാർട്ടനെ സംബന്ധിച്ചിടത്തോളം വളരെ കുറച്ച എതിരു ഉണ്ടായിരുന്നുള്ളു. എന്നാൽ പകൽസമയം നടത്തുന്ന പരിചരണപാഠശാലകളെ സംബന്ധിച്ചിടത്തോളം വിപരീതാഭിപ്രായമുണ്ട്. മാതാവാണ് കുട്ടിയുടെ ഉത്തമരക്ഷിതാവെന്ന വിശ്വാസത്തോട് അവ ഏല്ലിടുന്നു. അതുകൊണ്ട് അവയുടെ അഭിവൃദ്ധി കുറവാണ്. എന്നാൽ അവയുടെ കാര്യക്ഷമത കൊണ്ട് മാതാക്കൾ അവയെ ബഹുമാനിക്കുന്നുണ്ട്. റഷ്യയിലെ മിക്ക സ്ത്രീകൾക്കും വേലചെയ്ത് ഉപജീവനം കഴിക്കേണ്ടിയിരിക്കുന്നതിനാലും, വേലക്കാരികളിൽ 60 ശതമാനം മാതാക്കളാകയാലും പകൽസമയത്ത് കുഞ്ഞുങ്ങളെ അവിടെ ഏല്പിക്കുന്നതിൽ അവർ സന്തോഷമുള്ളവരാണ്. അതിൽ കൂടുതലായി അവർ ഒന്നും ചെയ്യുന്നില്ല. മാതാപിതാക്കളിൽ നിന്നും ഒഴിഞ്ഞ് കുട്ടികൾക്കു സ്ഥിരമായ ഗൃഹം ഈ സ്ഥാപനങ്ങൾ ആണ് എന്ന റഷ്യൻ ആദർശത്തെ അവർ ഇഷ്ടപ്പെടുന്നില്ല. ഗൃഹത്തിനു പകരമായി ഒരു പരിചരണപാഠശാല മതി എന്ന കാര്യം നമുക്കു തന്നെ ആകർഷകമായി തോന്നുന്നില്ലല്ലൊ. കുട്ടികളുടെ ഈ കാലത്തെ വിദ്യാഭ്യാസത്തെ കുറച്ചുകൂടി വിശാലമായി വീക്ഷിക്കുമ്പോൾ ഈ ആശയം അത്ര സ്വീകാര്യമായി നമുക്കു തോന്നുന്നില്ല. മനസ്സിനും, വികാരത്തിനും. ശരീരത്തിനും വേണ്ട പോഷണം ശൈശവത്തിൻെറ ആദ്യവഷങ്ങളിൽ മാതാക്കളാണു നൾകുന്നത്. അവക്കു നല്ല പരിശീലനം ഉണ്ടെങ്കിലും ഇല്ലെങ്കിലും, മറെറാരാൾക്ക് ആ സ്ഥാനം സ്വീകരിക്കുവാൻ പ്രയാസമാണ്. മാതാവും കുഞ്ഞുമായുള്ള സൗഹാർദ്ദബന്ധം അത്ര പരിപൂർണ്ണമാണ്. ഈ ബന്ധത്തിൻെറ പരിപൂർണ്ണതയ്ക്കു കോട്ടം തട്ടിയാൽ കുട്ടിക്കും കോട്ടം തട്ടും. അതുകൊണ്ടു പരിചരണ പാഠശാല ഗൃഹത്തിനു പകരമായ ഒരു സ്ഥാപനമാണെങ്കിൽ അതു് അപരിപൂർണ്ണമായ ഒന്നാകയേയുള്ളു.

എന്നാൽ ആ സ്ഥാപനം കുട്ടികളെ സംബന്ധിച്ചു ചെയ്യുവാനുള്ള പ്രത്യേകപ്രവൃത്തി അറിയുകയും, അവരുടെ ക്ഷേമത്തിനായുള്ള മററു ഏജൻസികളുമായി യോജിച്ചു പ്രവർത്തിക്കയും, അതു് കുടുംബജീവിതത്തെ ഒ

നുകൂടി വിസ്തൃതമാക്കുകയാണെന്നു ബോദ്ധ്യം വരുത്തുകയും ചെയ്താൽ അതു് ഉറപ്പായ അടിസ്ഥാനത്തിന്മേലാണു ആരംഭിച്ചിട്ടുള്ളതെന്നു് നമുക്കു പറയാം. അതിനു് ഒരു പ്രധാനഭാഗം വഹിക്കുവാനും ഉണ്ടാകും. അതിനു മാതാപിതാക്കന്മാരേയും കുട്ടികളേയും സഹായിക്കുവാൻ കഴിയും. പരിചരണപാഠശാലകളുടെ രൂപവൽക്കരണത്തിനും അവിടത്തെ സാമഗ്രികൾക്കും ഗൃഹങ്ങളിലേക്കാൾ കൂടുതലായി കുട്ടികളുടെ ശക്തികൾക്കു വ്യായാമം നൽകുവാൻ സാധിക്കും.

ഈ സ്ഥാപനങ്ങളിലെ കാര്യപരിപാടി നോക്കുകയാണെങ്കിൽ നിത്യജീവിതത്തിൽ സംഭവിക്കുന്ന കാര്യങ്ങളെ അടിസ്ഥാനമാക്കിയാണു് രൂപവൽക്കരിച്ചിട്ടുള്ളതെന്നു കാണാവുന്നതാണ്. ഡാക്ടർ മോണ്ടിസോറിയേയും പ്രൊഫസർ ഡെവിയേയും പോലെ റഷ്യയിലെ വിദ്യാഭ്യാസവിദഗ്ധരും, പ്രായോഗികജീവിതത്തിലെ നിത്യവൃത്തികൾ ശിശുവിദ്യാഭ്യാസത്തിന്റെ പ്രധാനഭാഗമാക്കാമെന്നു വിശ്വസിക്കുന്നുണ്ട്. റഷ്യയിലെ പരിചരണപാഠശാലകളുടേയും കിൻറർഗാർട്ടൻപാഠശാലകളുടേയും ഉദ്ദേശ്യം കുട്ടികൾക്കു് അവരുടെ പരിസരത്തെ പററി പൂർണ്ണജ്ഞാനം നൽകുകയും അവരുടെ സ്ഥാപനങ്ങളേയും ചുററുമുള്ള സമുദായത്തേയും സേവിക്കുന്നതിനുള്ള മനോഭാവം നൽകുകയുമാകുന്നു. കിൻറർഗാർട്ടൻപാഠശാലയുടെ പ്രവൃത്തി ഇതിനു് ഒരു ഉത്തമദൃഷ്ടാന്തമാണ്. അതിന്റെ പരീക്ഷണഘട്ടത്തിലെത്തിയിട്ടേയുള്ളു എങ്കിലും, താഴെ പറയുന്ന തത്വങ്ങളെ ആസ്പദമാക്കിയാണു് അതു പ്രവർത്തിക്കുന്നതെന്നു കാണാം. (1) സജീവിതരൂപീകരണത്തിനു കുട്ടികളെ സന്നദ്ധരും ശക്തരും ആക്കുക. (2) സാമുദായികമായി പ്രയോജനമുള്ള പ്രയത്നത്തിൽ പ്രത്യേകം ശ്രദ്ധിക്കുക. (3) അവർ ജീവിക്കുന്ന കാലത്തോടു സുദൃഢമായി ബന്ധമുണ്ടാക്കുക. (4) പ്രകൃതിയെ പഠിക്കുകയും ലോകത്തെപ്പററി ഭൗതികമായ വീക്ഷണഗതി ഉണ്ടാക്കുകയും ചെയ്യുക.

പാഠശാലയിൽ ചേരുന്നതിനു മുമ്പുള്ള ഈ കുട്ടികളുടെ പരിശീലനത്തിനായി സ്വീകരിച്ചിട്ടുള്ള രീതികൾ തീർച്ചയായും താല്പര്യജനകങ്ങളാണ്. ആദ്യമായി സ്വയംസേവനത്തിന്റെ പ്രാഥമികരൂപങ്ങൾ അവരെ പരിചയപ്പെടുത്തുന്നു. ഈ ഘട്ടത്തിൽ നിന്നു ക്രമേണ അവരെ സാമൂഹ്യപരമായ പ്രയത്നസമ്പ്രദായങ്ങളിലേക്കു നയിക്കുന്നു. അതായതു് ഭക്ഷണം എടുത്തു കൊടുക്കുക, സാധനങ്ങൾ ക്രമമായും വൃത്തിയായും സൂക്ഷിക്കുക, മൃഗങ്ങളിലും പുഷ്പങ്ങളിലും ശ്രദ്ധിക്കുക, വഴിയുടെ ദുർഗ്ഗമതയെ മാററുക മുതലായ പ്രവൃത്തികൾ അവരുടെ ശ്രദ്ധക്കു വിഷയീഭവിക്കുന്നു. അടുത്തായി പ്രകൃതിപഠനത്തിൽ ഗൌനിക്കുന്നു. ചുററുമുള്ള സ്ഥലത്തെപ്പററി

പഠിച്ചു ശേഖരിച്ചിട്ടുള്ള വസ്തുക്കൾ കുട്ടികളെ പ്രോത്സാഹിപ്പിക്കുന്നതിനായി മനോഹരങ്ങളായ കാഴ്ചബംഗ്ലാവുകളിൽ സൂക്ഷിച്ചിട്ടുണ്ട്. ഇത്തരത്തിലുള്ള പ്രകൃതിപഠനം പരിചരണപാഠശാലകളിലാണ് ആരംഭിക്കുന്നത്. കുട്ടികൾ സഞ്ചരിക്കുമ്പോൾ, കിൻറർഗാർട്ടൻപാഠശാലകളിൽ അഭ്യസനത്തിനും അലങ്കരണത്തിനും ഉപയോഗിക്കുന്ന വസ്തുക്കളെ—പുഷ്പങ്ങളും, ഇലകളും, ചെടികളും—ശേഖരിക്കുന്നതിനു പ്രോത്സാഹിപ്പിക്കുന്നുണ്ട്. വളരുന്നതായി കാണുന്ന വസ്തുക്കളും ജീവിതത്തിൽ അവയുടെ ഉപയോഗവും തമ്മിലുള്ള ബന്ധത്തെ പഠിപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധയുമുണ്ട്. ഒരു മരം എങ്ങിനെ വിറകാക്കാം? ഒരു ചെടി എങ്ങിനെ കടലാസ്സായി രൂപാന്തരപ്പെടുത്താം? ഗോതമ്പ് എങ്ങിനെ അപ്പമാക്കാം? എന്നിങ്ങനെയുള്ള കാര്യങ്ങൾ അവരെ മനസ്സിലാക്കുന്നു. പ്രകൃതിയെ നിരീക്ഷിച്ചു കഴിഞ്ഞാൽ കുട്ടികൾ അടുത്തതായി ചെയ്യേണ്ടതു്, ഓരോ വസ്തുക്കൾ നട്ടു വളർത്തുകയാണ്. എല്ലാ കിൻറർഗാർട്ടൻപാഠശാലകളിലും കൃഷിസ്ഥലങ്ങളും ഉദ്യാനങ്ങളും ഉണ്ട്. സൗകര്യപ്രദമെങ്കിൽ അവർ ഉപയോഗിക്കുന്ന വസ്തുക്കൾ അവിടെ കൃഷിചെയ്യുണ്ടാക്കും കൃഷി ചെയ്യുന്നതിലും വിളവെടുക്കുന്നതിലും കുട്ടികൾ പൂർണ്ണമായി പങ്കെടുക്കണം.

കാര്യപരിപാടിയിൽ കാണുന്ന വേറൊരു വിഷയം പുറദേശങ്ങളിലേക്കുള്ള യാത്രകളാണ്. ചെരിപ്പിൻെറ കേടുതീർക്കേണ്ടി വരുമ്പോൾ കുട്ടികളെ ആ പ്രവൃത്തി കണ്ടു പഠിക്കുന്നതിനായി ചെരിപ്പുകുത്തികളുടെ കടകളിലേക്കു കൊണ്ടുപോകും. അടുത്തുള്ള കൊല്ലൻെറ ആലകളും, യന്ത്രശാലകളും, മുദ്രണശാലകളും സന്ദർശിക്കാറുണ്ട്. യന്ത്രസംബന്ധമായ എന്തെങ്കിലും ജോലി കിൻറർഗാർട്ടൻസ്കൂളിൽ ചെയ്യേണ്ടിവന്നാൽ അതു പാഠശാലയിലെ കാര്യപരിപാടിയുടെ ഒരു വിഭാഗമായിത്തീരുന്നു. കുട്ടികളിൽ കലാഭിരുചി ഉണ്ടാകുന്ന വിഷയത്തിലും ശ്രദ്ധിക്കുന്നുണ്ട്. ഏററവും ചെറിയ കുട്ടികൾ വർണ്ണക്കടലാസ്സ്, ഛായപ്പെൻസിൽ, ചായം, ചെളി മുതലായവ ഉപയോഗിച്ചുതുടങ്ങുന്നു. പ്രായമായ കുട്ടികൾ ദിവസേനയുള്ള പ്രവൃത്തികളുടേയും യാത്രകളുടേയും ഫലങ്ങൾ ഡ്രായിംഗ്, മാതൃകാരൂപങ്ങൾ എന്നീ വിധത്തിൽ രേഖപ്പെടുത്തുന്നു. സംഗീതവും നൃത്തവും നിത്യേനയുള്ള കാര്യപരിപാടിയുടെ അതിപ്രധാനഭാഗമായി പരിഗണിക്കുന്നു. കുട്ടികൾ ചെയ്യുന്ന എല്ലാ പ്രവൃത്തികളും സംഗീതത്തോടുകൂടിയാണു ആരംഭിക്കുന്നതു്. കഥാകഥനത്തേയും കഥാപാരായണത്തേയും സംബന്ധിച്ചു വളരെ വാദപ്രതിവാദങ്ങൾ നടന്നിട്ടുണ്ട്. യക്ഷികഥകളെ തീരെ വർജ്ജിച്ചിരിക്കയാണ്. "കുട്ടികൾ യക്ഷികഥകൾ പഠിച്ചുകൊള്ളട്ടെ; എന്നാൽ അവ യഥാർത്ഥജീവിതത്തിൻെറ വിസ്മയങ്ങളെക്കുറിച്ചുള്ള യക്ഷികഥകളായിരി

ക്കട്ടെ. അവർ കാററ്, ജലം, കൽക്കരി, വിദ്യുച്ഛക്തി മുതലായവ ചെയ്യുന്ന അത്ഭുതങ്ങൾ പഠിക്കട്ടെ. മന്ത്രവാദവും സങ്കല്പവുമുള്ള ഒരു അയഥാർത്ഥ ലോകം അവർ സൃഷ്ടിക്കാതിരിക്കട്ടെ." എന്നാണ് വിദ്യാലയഭാരവാഹികൾ പറയുന്നത്.

ഈ സ്ഥാപനങ്ങളെ സംബന്ധിച്ചിടത്തോളം സോവിയററുറഷ്യയും ഇതരഭാഗങ്ങളും തമ്മിലുള്ള വ്യത്യാസം തന്നത്താൻ ചെയ്യുന്ന പ്രവൃത്തിയേക്കാൾ കൂട്ടുപ്രവൃത്തിക്കു നൾകിയിട്ടുള്ള പ്രാധാന്യമാണ്. പ്രായമായ കുട്ടികൾ യോഗങ്ങൾ കൂട്ടുകയും, അവരുടെ ഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കുകയും, ജോലി വിഭജിക്കുകയും ചെയ്യുന്നു. മാതാപിതാക്കന്മാരും അവരുടെ യോഗങ്ങളിൽ സംബന്ധിക്കാറുണ്ട്. ഇങ്ങിനെ പാഠശാലാദ്ധ്യയനത്തിനു മുമ്പുതന്നെ ജനകീയഭരണത്തിൻെറ ആരംഭം തുടങ്ങുന്നു. ഈ സ്ഥാപനങ്ങൾ കുട്ടികളെ ശരിയായി വളർത്തുന്ന വിഷയത്തിൽ സഹായിക്കുക മാത്രമല്ല, അവരുടെ ആരോഗ്യത്തെ സംബന്ധിച്ചു വിലയേറിയ ജ്ഞാനം മാതാപിതാക്കൾക്കും രക്ഷാകർത്താക്കൾക്കും നൾകുന്നു എന്നുള്ളതും എത്രയും പ്രധാനമായിട്ടുള്ള ഒന്നാകുന്നു. കുട്ടികളുടെ ആരോഗ്യത്തെ സംബന്ധിച്ചിടത്തോളം റഷ്യൻജനതയുടെ ഭൂരിഭാഗവും അജ്ഞരാണ്. അതുകൊണ്ടു മാതാക്കൾ ആരോഗ്യത്തിൽ ശ്രദ്ധിക്കുന്നതിനു വേണ്ടി വിദ്യാഭ്യാസാധികാരികൾ വളരെ ശ്രമിക്കുന്നുണ്ട്. ഓരോ പരിചരണപാഠശാലയും കിൻറർഗാർട്ടൻപാഠശാലയും മാതാക്കളെ ആരോഗ്യം പഠിപ്പിക്കുന്നതിനുള്ള കേന്ദ്രങ്ങളും ആണ്. മാതാപിതാക്കന്മാർ ചെയ്യേണ്ടതും ചെയ്യാൻ പാടില്ലാത്തതുമായ പ്രവൃത്തികൾ എഴുതി ഒട്ടിച്ചിട്ടുള്ള പലകകൾ സൂക്ഷിക്കുന്ന ഓരോ മുറികൾ അവിടെയുണ്ട്. കുട്ടികളെ പരിശോധിക്കുന്ന ഡാക്ടർമാരും ആയകളും ബാലപരിചരണത്തെപ്പററി മാതാക്കളോടു പ്രസംഗിക്കും. ശൈശവദശയിൽ ശരിയായ പരിശോധന ഉണ്ടായിരുന്നെങ്കിൽ, പാഠശാലകളിൽ പ്രവേശിക്കുമ്പോൾ കുട്ടികളിൽ കാണുന്ന കായികന്യൂനതകളെ പരിഹരിക്കാമായിരുന്നു എന്നാണ് അവരുടെ അഭിപ്രായം. ഈ വൈദ്യപരിശോധന സുലഭമായി ലഭിക്കത്തക്കവണ്ണം സോവിയററുറഷ്യയിൽ പരിശ്രമിക്കുന്നുണ്ട്.



# ഇന്നത്തെ വിദ്യാഭ്യാസത്തിനു ആവശ്യമായ വികാസം.

—∘∘✻∘∘—

(എം. രാമവൎമ്മതമ്പാൻ ബി. എ., എൽ. ടി.)

ഇന്നത്തെ വിദ്യാഭ്യാസത്തിനു സകല വിഷയത്തിലും ഒരു വികാസം വേണ്ടിയിരിക്കുന്നു. ഒന്നാമതായി ആദൎശത്തിൽ വികാസം വേണം. നമ്മുടെ വിദ്യാഭ്യാസത്തിന്റെ ഉന്നം ഉദ്യോഗസ്ഥന്മാരെ സൃഷ്ടിക്കയൊ പരീക്ഷാവിജയികളെകൊണ്ടു ലോകം നിറയ്ക്കുകയൊ അല്ല. സ്വൎഗ്ഗത്തിലേക്ക് എളുപ്പവഴി കാണിക്കാനുമല്ല. മുതലാളന്മാരേയൊ യോദ്ധാക്കളേയൊ ഉണ്ടാക്കാനുമല്ല. കേവലം രാജ്യസ്നേഹികളേയൊ രാജഭക്തന്മാരേയൊ ഉണ്ടാക്കാനുമല്ല. ദേശീയപരന്മാരെ ഉണ്ടാക്കാനുമല്ല. പിന്നയോ, വിശ്വപരത്വം ഉണ്ടാക്കാനാണ്. ഒരൎത്ഥത്തിൽ അതിനുമല്ല; അതിലും ഉപരിയായി കുട്ടികളുടെ കഴിവുകൾക്കു വേണ്ട വളർച്ച നൽകാനാണ്. എല്ലാവരേയും ഒരേ തോതിൽ വാൎത്തെടുക്കാനല്ല. ഓരോരുത്തന്റെ ബുദ്ധിശക്തിക്ക് ആകാവുന്നിടത്തോളം വളരാൻ പൂൎണ്ണസ്വാതന്ത്ര്യവും പൂൎണ്ണസൌകൎയ്യവും നൽകുന്നതായിരിക്കണം നമ്മുടെ ആദൎശം. മഹാകവി രവീന്ദ്രനാഥടാഗോർ വിശ്വഭാരതിയിൽ ദീക്ഷിച്ചുവരുന്ന ആദൎശമാവണം നമ്മുടെ ആദൎശം.

കുട്ടികളെ ഏതു വിഷയം പഠിപ്പിക്കുമ്പോഴും ഈ വിശ്വവിശാലത്വം അദ്ധ്യാപകന്മാർ എല്ലായ്പോഴും ഓൎത്തിരിക്കണം എല്ലായ്പോഴും അതു മുൻനിറുത്തി പ്രവൎത്തിക്കയും വേണം.

വിദ്യാലയങ്ങളിൽ പഠിക്കാൻ വരുന്ന കുട്ടികൾ തങ്ങളിൽതങ്ങളിൽ ഏകോദരസഹോദരന്മാരായും സമന്മാരായും കരുതാൻ അവരെ ശീലിപ്പിക്കണം. ജാതിഭേദമൊ, മതഭേദമൊ, നിറഭേദമോ, സ്ഥിതിഭേദമോ ഉണ്ടാകരുതു്. അന്യത്വം ഒരു കുട്ടിയെക്കുറിച്ചും മറെറാരു കുട്ടിക്കു ഉണ്ടാകരുതു്. ഭൂലോകത്തിൽ എവിടെ ജനിച്ചവനായാലും അവൻ തന്റെ സോദരനെന്ന ബോധം ഓരോ കുട്ടിക്കും ഉണ്ടാകണം. അതിനു വിദ്യാഭ്യാസം തുടങ്ങുന്നതുതന്നെ കുട്ടികളുടെ സമപ്രായന്മാരായി ഭൂമിയിൽ ഇതരഭാഗങ്ങളിൽ ജീവിക്കുന്നവരെപ്പററി അവരെ ധരിപ്പിക്കുന്നതായിരിക്കണം. നിങ്ങളുടെ സോദരന്മാരായി ഉത്തരധ്രുവപ്രാന്തം മുതൽ ദക്ഷിണധ്രുവപ്രാന്തം വരെയുള്ള പ്രദേശങ്ങളിൽ താമസിക്കുന്ന പലതരം കുട്ടികളേയും പററി കുട്ടികൾക്ക് അറിവു കൊടുക്കണം. ഈ വക അറിവു നൽകുന്ന പുസ്തകങ്ങൾ ഇന്നു ധാരാളമുണ്ടു്. അവയിൽ പല പടങ്ങളും ഉണ്ടു്. തങ്ങളെക്കാൾ കം

ഴ്ചയിൽ ഭിന്നിച്ചവരാണെങ്കിലും അവരും സോദരന്മാരാണെന്ന് ഒരു ബോധവും അവരെപ്പററി ഒരു സ്നേഹവും കുട്ടികളിൽ ബാല്യകാലം മുതൽ ജനിപ്പിക്കണം. ലോകത്തിലെ നാനാഭാഗങ്ങളിലും ഉള്ള ശിശുജീവിതരീതി അറിയാൻ കുട്ടികൾക്ക് കൌതുകമുണ്ടാകും. അതു സരസമായി പറഞ്ഞു അവരെ മനസ്സിലാക്കണം.

തങ്ങൾ അധിവസിക്കുന്ന ഭൂമി ഭൂഖണ്ഡത്തിന്റെ ഒരംശം മാത്രമാണെന്ന് അവർ പഠിക്കണം. ഭൂമിശാസ്ത്രം പഠിക്കുമ്പോൾ ഭൂമി ഒന്നായിക്കരുതിയല്ലാതെ ഒരു ഭാഗം മാത്രം പ്രത്യേകം പഠിപ്പിക്കരുത്. പർവ്വതങ്ങളാണെങ്കിൽ ഭൂമിയിൽ ആകപ്പാടെ അവയുടെ കിടപ്പെങ്ങിനെയാണ്, എന്നു പഠിക്കയല്ലാതെ യൂറോപ്പിലെ പർവ്വതങ്ങൾ ഒരു കൊല്ലവും വേറെ ഓരോ ഖണ്ഡങ്ങളിലെ പർവ്വതങ്ങളെപ്പററി മററു കൊല്ലങ്ങളിലും പഠിപ്പിക്കുന്ന സമ്പ്രദായം വെടിയണം. ഇതുപോലെ നദികൾ, തടാകങ്ങൾ, മരുഭൂമികൾ, സമതലങ്ങൾ ഇവയെല്ലാം ലോകമാസകലം എങ്ങിനെ കിടക്കുന്നു എന്നു പഠിപ്പിക്കാവൂ. ശീതോഷ്ണാവസ്ഥ പഠിപ്പിക്കുമ്പോഴും ലോകം ഒന്നായി വീക്ഷിക്കണം. അതിൽനിന്നു സസ്യങ്ങൾ, മൃഗങ്ങൾ, മനുഷ്യരുടെ വിവിധത്വം ഇത്യാദി സംഗതികൾ അനുമാനിച്ചറിയണം. പട്ടണങ്ങൾ ഉണ്ടാകാനുള്ള കാരണങ്ങൾ അറിഞ്ഞു പടം നോക്കിയാൽ ഇന്നിന്നദിക്കിൽ പട്ടണങ്ങൾ ഉണ്ടാകുന്നമെന്ന് കുട്ടികൾക്കറിയാറാകണം. ചുരുക്കത്തിൽ ഒരു ക്ലാസിൽ പർവ്വതങ്ങൾ, മറെറാന്നിൽ നദികൾ, മറെറാന്നിൽ സമതലങ്ങൾ ഈ ക്രമത്തിൽ പഠിപ്പിക്കണം.

ചരിത്രം പഠിപ്പിക്കുമ്പോഴും ദേശീയത്വത്തിനായി കളവു പഠിപ്പിക്കരുത്. ലോകചരിത്രമേ പഠിപ്പിക്കാവൂ. ഏതു ക്ലാസിലും പഠിപ്പിക്കത്തക്കവണ്ണം പലതരത്തിലും വലിപ്പത്തിലും ലോകചരിത്രപുസ്തകങ്ങൾ കിട്ടുവാൻ ഇന്നത്തെ സ്ഥിതിക്കു പ്രയാസമില്ല. ചരിത്രവും ലോകോല്പത്തിമുതൽ തുടങ്ങി ഇന്നേവരെയുള്ള ഭൂചരിത്രം ആകണം പഠിപ്പിക്കേണ്ടതു്. സകേന്ദ്രതത്വമനുസരിച്ചു ചരിത്രം പഠിപ്പിക്കാവുന്നതാണ്.

അങ്ങിനെ പഠിപ്പിക്കുമ്പോഴും യുദ്ധങ്ങളെയും യുദ്ധവീരന്മാരെയും പുകഴ്ത്തി കുട്ടികൾക്കു മൂഢീയമായ മനസ്ഥിതി ഉണ്ടാക്കരുതു്. സമാധാനത്തിനും സ്വാതന്ത്ര്യത്തിനും സഹകരണത്തിനും ജനോപകാരത്തിനും വേണ്ടി ജീവിച്ചു പ്രയത്നിച്ചവരാകണം കുട്ടികളുടെ ആദർശപുരുഷന്മാർ. രാമരാവണയുദ്ധമൊ, കുരുക്ഷേത്രയുദ്ധമൊ, ട്രായിയുദ്ധമൊ, യൂറോപ്യൻയുദ്ധങ്ങളൊ, അവ നടത്തിയവരൊ ലോകത്തെ വഴിതെററിച്ചവരായിട്ടേ കുട്ടികൾ ഗ്രഹിക്കാവൂ. രോഗങ്ങൾക്കു ചികിത്സ കണ്ടുപിടിച്ചവർ, ജീവിതസൗകര്യങ്ങൾ കണ്ടുപിടിച്ചവർ, സമാധാനം പുലർത്തിയവർ

സദുപദേശങ്ങൾ ചെയ്തവർ, സഹകരണപ്രവർത്തകർ, സ്വാതന്ത്ര്യസ്ഥാപകർ ഇത്യാദി മഹാന്മാരുടെ ചരിത്രമാണ് കുട്ടികൾ അവശ്യം അറിഞ്ഞിരിക്കേണ്ടതു്.

സാഹിത്യം പഠിപ്പിക്കുമ്പോഴും സങ്കുചിതമായ ദേശീയത്വം കൊണ്ടു് കുട്ടികളുടെ ബുദ്ധിക്കു വികസിക്കാനുള്ള അവസരം തടയരുതു്. എഴുത്തച്ഛൻെറ കവിത പഠിപ്പിക്കുമ്പോൾ, കമ്പരുടേയും, തുളസീദാസൻെറയും, ഹോമരുടേയും, വെർജിലിൻെറയും, മിൽട്ടൻെറയും മററും കവിതകളുണ്ടെന്നെങ്കിലും കുട്ടികൾ അറിയണം. ഇന്നത്തെ സാഹിത്യപഠനം ഏററവും ശുഷ്കമാണ്. അതിനു ധാരാളം വികാസം നൽകണം. നല്ല കവിത ഉണ്ടാക്കിയ ആൾ ഏതു ദേശത്തു ജനിച്ചാലും തങ്ങളുടെ ഗുരുവോ, സഖാവോ ആണെന്നുള്ള ബോധം കുട്ടികൾക്കുണ്ടാവണം.

ശാസ്ത്രം പഠിക്കുമ്പോഴും ഇതുതന്നെയായിരിക്കണം പ്രമാണം. അരിസ്റ്റോട്ടിലോ, ബേക്കണോ, എഡിസണോ, വരാഹമിഹിരനോ, വാഹടനോ, ന്യൂട്ടനോ, മാർക്കോണി ഇവരെല്ലാവരും മനുഷ്യവംശത്തിൻെറ കൃതജ്ഞതയ്ക്കു സമാവകാശികളാണെന്നു കുട്ടികൾ ധരിക്കണം.

മതങ്ങളെപ്പററി പഠിപ്പിക്കയാണെങ്കിലും സകലമതതത്വങ്ങളും ഒരുവിധം സ്നേഹാദരങ്ങളോടുകൂടി പഠിക്കാറാകണം. മതവൈരം ഒരുത്തർക്കും ഉണ്ടാകരുതു്. മഹമ്മദു് ജ്ഞാനമാഹാത്മ്യവും, ക്രിസ്തു സ്നേഹമാഹാത്മ്യവും ബുദ്ധൻ അഹിംസമഹിമയും ഉപനിഷത്തു് വിശ്വവിശാലതത്വവും ഉൽഘോഷിക്കുമ്പോൾ ഏതിനേയും അനുഭാവത്തോടുകൂടി പഠിക്കാറാകണം. ഒരു മതം എൻേറതെന്നോ മറെറാന്നു അന്യൻേറതെന്നോ ഒരു ബോധം കുട്ടികളിൽ ഉണ്ടാകരുതു്. എല്ലാ മതങ്ങളും കൂടിച്ചേർന്നാലെ എൻെറ മതമാകൂ എന്നായിരിക്കണം കുട്ടികളുടെ വിശ്വാസം.

നാം അനുഭവിക്കുന്ന ഒരു കറിയിലെ ഉപ്പുമാത്രം ഒരാൾക്കും മുളകുമാത്രം മറെറാരാൾക്കും പുളിമാത്രം മൂന്നാമതൊരാൾക്കും ഇഷ്ടം എന്നിങ്ങനെ വരുന്നില്ലല്ലൊ. എല്ലാം ചേർന്നുള്ള കറിയാണ് ഏവനും ഇഷ്ടം. പോഷകം, ആയുഷ്യം അതുപോലെ ഇതേവരെയുണ്ടായിട്ടുള്ള സകല മതങ്ങളിലേയും സാരപീയൂഷം ഒന്നിച്ചുചേർന്നാൽ മാത്രമെ മനുഷ്യന് ആത്മീയമായ പുഷ്ടിയുണ്ടാകയുള്ളൂ.

അദ്ധ്യാപകൻെറ അഭിപ്രായം കുട്ടികളിൽ ചെലുത്തരുതു് അഭിപ്രായം എന്നതു് അറിവും അനുഭവവും ഉള്ള സംഗതികളിൽ നിന്നുള്ള അനുമാനമാണല്ലൊ. സംഗതികൾ ധാരാളം ഗ്രഹിക്കാൻ കുട്ടികൾക്ക് അവസരം കൊടുക്കുക. അവയിൽനിന്നു അനുമാനം അവരെ നയിക്കുക. അ

ല്ലാതെ ആലോചിക്കാതെ അന്യന്റെ അഭിപ്രായം കണ്ണുമൂടി സ്വീകരിക്കാൻ ശീലിപ്പിക്കരുതു്. ഭക്ഷണസാധനം കടിച്ചുചവയ്ക്കാതെ വിഴുങ്ങുന്നതുകൊണ്ടു് അജീർണ്ണമുണ്ടാകുന്നതുപോലെ പരാഭിപ്രായം അപ്പാടെ സ്വീകരിച്ചാൽ മാനസീകാജീർണ്ണം ഉണ്ടാകും, ക്ഷീണിക്കും. ലളിതകലകളിൽ കുട്ടികൾക്കുള്ള വാസനയെ അനാദരിച്ചുകളയുന്ന എന്ന ഒരാവലാതി ന്യായമായിനാം ഇന്നു കേൾക്കുന്നുണ്ടു്. നമ്മുടെ അയവില്ലാത്ത വിദ്യാഭ്യാസാദർശവും രീതിയുംമൂലം എത്ര ത്യാഗരാജന്മാരെയാണ്, എത്ര രവിവർമ്മന്മാരെയാണ്, എത്ര പ്രതിമാനിർമ്മാതാക്കളെയാണ്, എത്ര കവികളെയാണ് നാം ഗർഭത്തിൽവച്ചുതന്നെ കൊന്നുകളയുന്നതു്. ആവക പ്രകൃത്യാ ഉള്ള വാസനകൾക്കു വളരാൻ ധാരാളം സൌകര്യം നൽകത്തക്കവണ്ണം നമ്മുടെ വിദ്യാഭ്യാസരീതി വികസിപ്പിക്കണം.

ഡിസിപ്ലിൻ എന്നു പറയുന്ന ഭരണവിഷയത്തിലും വലുതായ വികാസം വേണ്ടിയിരിക്കുന്നു. സൈക്കോ അനാലസിസ് (Psycho analysis) എന്നു പറയുന്ന ആത്മീയാപഗ്രഥനശാസ്ത്രം പഠിച്ചു കുട്ടികളുടെ പ്രവൃത്തികളിൽ കുററമാണെന്നു തോന്നുന്നവയുടെ യഥാർത്ഥകാരണമറിഞ്ഞു അവരോടു പെരുമാറണം. ഇന്നു നാം ശിക്ഷിച്ചുവരുന്ന പ്രവൃത്തികളിൽ ഒന്നിനെങ്കിലും അവരെ ശിക്ഷിക്കാൻ വഴി കാണുമൊ എന്നു സംശയമാണ്. കുട്ടികൾ കുററം ചെയ്യാനായി ജനിച്ചിട്ടില്ല, സ്കൂളുകളിൽ വരുന്നുമില്ല. കുററമെന്നു തോന്നുന്ന പ്രവൃത്തികൾക്കു് കാരണം വേറെ കിടപ്പുണ്ടാകും, അതു കണ്ടുപിടിക്കാതെ ബലം പ്രയോഗിച്ചു കുട്ടികളെ അടിച്ചു് അമർത്തി തല്ക്കാലം ഒരു നിശ്ശബ്ദത സമ്പാദിച്ചു് അതിനെ ഡിസിപ്ലിൻ എന്നു് അഭിമാനിക്കുന്ന സങ്കുചിതബുദ്ധിയോടു് അദ്ധ്യാപകലോകം യാത്ര ഉടനെ പറയണം. ബാലബുദ്ധി അറിഞ്ഞു് അതിന്റെ വളൎച്ചയെ സഹായിക്കുക മാത്രമാണ് അദ്ധ്യാപകന്റെ കർത്തവ്യം. അദ്ധ്യാപകൻ വഴി തെളിക്കയല്ലാതെ കുട്ടികളുടെ കൈക്കുപിടിച്ചുകൊണ്ടു് നടത്തരുതു്. അവർതന്നെ നടന്നുകൊള്ളും. വഴിക്കുള്ള ദുർഘടങ്ങളെ തീർത്തുകൊടുത്താൽ മാത്രം മതി.

ഗുരുനാഥൻ മാസിക പ്രധാനമായി വിദ്യാലയങ്ങളെ ഉദ്ദേശിച്ചു നടത്തുന്നതാകയാൽ കലാശാലകളിലെ കാര്യം പറയാതെ സ്കൂളുകളിൽ വേണ്ട വികാസത്തെ സൂചിപ്പിക്കാൻ മാത്രമെ ഇപ്പോൾ ഉദ്ദേശിച്ചിട്ടുള്ളു. ഇതും പൂർത്തിയായി എന്നു അഭിമാനമില്ല. ഈ രീതി ഒന്നാലോചിക്കേണ്ടതാണ് എന്നു അദ്ധ്യാപകന്മാർക്കു തോന്നുന്നു എങ്കിൽ എനിക്കു വലിയ കാര്യമായി.

# വിദ്യാലയവിനോദങ്ങൾ

പത്മിനി

(എം. ആർ. ബി. ഏ. എൽ. ടി.,)

രംഗം V (പ്രതിബിംബരംഗം)

(ഭീമസിംഹനും പത്മിനിയും മന്ത്രിമാരും പ്രവേശിക്കുന്നു.)

ഭീമ:- മന്ത്രിമാരെ, സുൽത്താൻ നമ്മുടെ സന്ദേശത്തിനു അനുസരണമായി മറുപടി അയച്ചിരിക്കുന്നു. നാം അനുവദിച്ചതിൻപ്രകാരം നിരായുധപാണിയായും ഏകനായുംവരാം എന്നു സമ്മതിച്ചിരിക്കുന്നു. ഇനി എന്താണു വേണ്ടതു്?

രണ്ടാം—മന്ത്രി:- നാം വാഗ്ദാനം ചെയ്തപ്രകാരം ദേവിയുടെ പ്രതിബിംബത്തെ കണ്ടുകൊള്ളുന്നതിനു അനുവദിക്കണമെന്നല്ലാതെ വേറേഎന്താ.

ഭീമ:- എന്നാൽ പത്മിനിയോടു പറവാൻ പറയൂ.

അതാ സുൽത്താൻവരുന്നു

(സുൽത്താൻ പ്രവേശിക്കുന്നു)

ഭീമ:- ഡൽഹിചക്രവത്തിയായ സുൽത്താനു വന്ദനം.

അലാ:- രണവീരസിംഹനായ ഭീമസിംഹനു സലാം.

ഭീമ:- ഇരിക്കാം. വഴിയിൽ നമ്മുടെ ജനങ്ങളിൽനിന്നും ഒരു ഉപദ്രവവും ഉണ്ടായില്ലെന്നു വിശ്വസിക്കുന്നു.

അലാ:- ഞാൻ ഇവിടെ വരുന്നതിനു വളരെ പ്രയാസപ്പെട്ടു. ഞാൻ ഏകനായി നിരായുധപാണിയായി ഇവിടെ വരണം എന്നു നിങ്ങൾ സന്ദേശം അയച്ചു. ഏകനായും ആയുധമൊന്നുമില്ലാതേയും പ്രത്യക്ഷമായി ശത്രുക്കളുടെ ഇടയിൽ എങ്ങനെ പോകുക എന്നു എനിക്കു് വല്യതായ ശങ്കയുണ്ടായിരുന്നു. എൻെറ മന്ത്രിമാർ അങ്ങനെ ചെയ്യരുതെന്നു എന്നെ നിർബന്ധിച്ചു. എന്നാൽ വിശ്വവിശ്രുതയായ പത്മിനിദേവിയുടെ മുഖാരവിന്ദത്തെ ഒരുതവണ ദശിക്കണം എന്നുമാത്രം അതിയായ ആഗ്രഹമുണ്ടായിരുന്നതിനാലും, ദേവിയുടെ ഗുണഗണങ്ങളേയും ഭക്തിവിശേഷത്തേയും പററികേട്ടിട്ടുള്ളതു് നേരകണ്ടു സംതൃപ്തി അടയണമെന്നുള്ള അതിയായ മോഹംനിമിത്തവും പോകുന്നതു ഒരു ഉത്തമ രാജപുത്രനെ വിശ്വസിച്ചും

ആണല്ലോ എന്ന ധൈര്യത്തിന്മേലുമാണ്, ഞാൻ ഇതാ ഇവിടെ വന്നിരിക്കുന്നത്.

ഭീമ:- ഒരു രാജപുത്രൻെറ വാക്ക് എത്ര വിലയുള്ളതെന്നും അതിനെ പരിപാലിക്കാൻ എത്ര ജാഗരൂകനായിരിക്കുമെന്നും നിങ്ങൾക്ക് പ്രത്യക്ഷത്തിൽ കണ്ടു അറിയാം. ഞങ്ങൾ സന്ദേശം അയച്ചപ്രകാരം പത്മിനിദേവിയുടെ മുഖം കാണിക്കാം. നിങ്ങൾ കോട്ടനിരോധം നിറുത്തി നമ്മുടെ മിത്രമായിത്തീരുമെന്നു വിശ്വസിക്കുന്നു.

അലാ:- അതിനു ഞാൻ സന്നദ്ധനല്ലെങ്കിൽ ഞാൻ ഇവിടെ വരികയില്ലായിരുന്നു.

ഭീമ:- എന്നാൽ വരിക. ഞാൻ ഇതിനു സമ്മതിച്ചതു ഞങ്ങൾ തോററുപോകും എന്ന ഭയംകൊണ്ടോ മററോ അല്ല. ഞങ്ങൾ യുദ്ധത്തിൽ പരാജിതരായാലും ഞങ്ങളിൽ ഒരാളുടെ ജീവനെങ്കിലും ഇരിക്കുന്നതുവരെ യുദ്ധത്തിൽനിന്നും പിൻമാറുകയൊ കീഴടങ്ങുകയൊ ചെയ്യുകയില്ല. എന്നാൽ നിങ്ങളുടെ ഈ ആഗ്രഹം സാധിക്കയാണെങ്കിൽ യുദ്ധംചെയ്തു അനേകം ആളുകളുടെ കഷ്ടനഷ്ടത്തിനു കാരണമാകേണ്ട എന്നുവിചാരിച്ചു മാത്രം ഇതിനു സമ്മതിച്ചതാണ്.

എന്നാൽനമുക്ക് ഇപ്പോൾ പത്മിനിയെ കാണാം.

(പ്രതിബിംബം കാണുന്നു. വിസ്മയപരതന്ത്രനാകുന്നു)

അലാ:- ഭീമസിംഹാ! നീതന്നെ പുണ്യംചെയ്തവൻ ഭാഗ്യവാൻ. ഇത്ര മനോഹരമായ ഒരു സ്ത്രീരത്നത്തിൻെറ ഭർത്താവായിരിക്കുന്നതിനുള്ള ഭാഗ്യം കിട്ടിയ നിന്നെഞാൻ അഭിനന്ദിക്കുന്നു. ഈ മനോഹരമായ ചിത്രം എൻെറ മനസ്സിൽനിന്നും ഒരിക്കലും മായുകയില്ല.

(ആത്മഗതം) ഈ രൂപവതിയെ ഇനി എനിക്കു കൂട്ടിക്കൊണ്ടുപോകാതെ നിവൃത്തിയില്ല. ഈ സ്ത്രീരത്നത്തെക്കൂടാതെഞാൻ ജീവിച്ചിരുന്നിട്ട് എന്തു പ്രയോജനം? എങ്ങനെ സാധിക്കും? ആകട്ടെ, ഒരു തന്ത്രം പ്രയോഗിക്കാം.

ഭീമസിംഹാ, ഞാൻ വളരെ കൃതാർത്ഥനായിരിക്കുന്നു. നമുക്ക് ഇനി പോകാം. നിങ്ങളും എൻെറകൂടെ പോരണം. നമുക്കു ഇനി എങ്ങിനെ വർത്തിക്കണം എന്നുള്ളതിനെപ്പററി സംസാരിക്കാനുണ്ട്. വരിക.

ഭീമ:- സുൽത്താൻ പോകണം. ഞാൻ പിന്നാലെ എത്തിക്കൊള്ളാം. സലാം.

(സുൽത്താൻ പോകുന്നു)

ഭീമ: മന്ത്രി, സുൽത്താൻ എന്നെ ക്ഷണിച്ചിരിക്കുന്നു. രാജ്യകാര്യങ്ങളെപ്പററി സംസാരിക്കണംപോലും. പോകട്ടേയൊ?

ഒന്നാമത്തെമന്ത്രി:- എവരെല്ലാം ചതിയന്മാരും അവരുടെകാര്യം സാധിക്കാൻ എന്തും പ്രവൎത്തിക്കാൻ മടിക്കാത്തവരും ആണ്. അതിനാൽ കരുതിവേണം പ്രവൎത്തിക്കാൻ.

രണ്ടാമത്തെമന്ത്രി:- എൻെറ അഭിപ്രായം അങ്ങനെ അല്ല. നമ്മെ വിശ്വസിച്ചു സുൽത്താൻ തനിയെ ഇവിടെ വന്നതുപോലെ നാം അവരേയും വിശ്വസിച്ചില്ലെങ്കിൽ അവർ നമ്മെ ഭീരുക്കൾ എന്നു പറയുകയില്ലെ. പോയതുകൊണ്ടു ദോഷമൊന്നും ഉണ്ടാകുമെന്നു തോന്നുന്നില്ല.

ഭീമ:- ആകട്ടെ, ഞാൻ പോയിവരാം. ദുൎഗ്ഗത്തെ ശരിയാകുംവണ്ണം കാത്തുകൊള്ളണം. ദേവി ഭദ്രം.

(പോകുന്നു)

രംഗം VI അലാവുദീൻെറ പാളയം.

(അലാവുദീൻ ഇരിക്കുന്നു.)

ഭൃത്യൻ:- മഹാരാജ്. ഭീമസിംഹൻ വന്നിരിക്കുന്നു.

അലാ,- അകത്തു വിളിക്കണം.

(ഭീമസിംഹൻ പ്രവേശിക്കുന്നു)

സലാം. വരിക, വരിക ഇരിക്കു, നിങ്ങൾ ഇത്രവേഗം വരുമെന്നു നാം വിശ്വസിച്ചില്ല. തനിയെ അല്ലല്ലൊ വന്നതു്. അവരേയും അകത്തുവിളിക്കാമല്ലൊ.

(അബ്ദുള്ളയോട്)

അബ്ദുള്ളാ, ബഹർ ഇൻകേസാത് പോയി ആയേനെ ദേക്കോ. വെളിയിൽ ഇദ്ദേഹത്തിൻെറ കൂടെ ആരെങ്കിലും വന്നിട്ടുണ്ടോ എന്നു നോക്കു. ആയതോ സബ്കോസന്ധ്കർ നേക്കൊതുക്കം കരോ. ആരെങ്കിലും വന്നിട്ടുണ്ടെങ്കിൽ അവരെയും അകത്തുവിളിക്ക്.

(ഭീമസിംഹനോട്)

ഞാൻ യുദ്ധത്തിൽനിന്നും നമ്മുടെ സൈന്യത്തെ പിൻവലിക്കുന്നതിനു ഇപ്പോൾതന്നെ ശട്ടംകെട്ടാം. നമുക്കു എന്നും സ്ഥിരമായ ബന്ധുക്കൾ എന്നനിലയിൽ പെരുമാറണം. നിങ്ങളേപ്പോലെ ശൂരസിംഹങ്ങൾ എനിക്കു സഹായമായികിട്ടിയതിൽ എനിക്കു അനല്പമായ സന്തോഷം ഉണ്ട്. പത്മിനിദേവിയുടെ ഛായ എൻെറ മനസ്സിൽ നന്നായി പതി

ഞ്ഞിരിക്കുന്നു. ' ആ ദേവിയുടെ ഭർത്താവിനൊ ആ വർഗ്ഗത്തിൽപെട്ട ഒരാൾക്കൊ ഒരുവിധമായ നാശത്തിനും ഞാൻ അനുവദിക്കുകയില്ല. നിങ്ങൾ നടന്നു ക്ഷീണിച്ചിരിക്കയാണ് എന്നു തോന്നുന്നുവല്ലൊ. അബ്ദുള്ളാ, രണ്ടുമൂന്നു അളുകൾ ഇദ്ദേഹത്തെവന്നു ശുശ്രൂഷിക്കട്ടെ.

ദോചാർ, ബയിൽമാൻ കാബുഖാവോ. ഉൻകൊപകടോ.

(രണ്ടുമൂന്നു ഭ-ന്മാർവന്ന് ഭീമസിംഹനെ കാരാഗൃഹവാസിയാക്കുന്നു.)

ഭീമ:- സുൽത്താൻ, ഇതു് എന്തു്? ഇതിൻെറ അർത്ഥം എന്തു്?

അലാ:- ഇതിൻെറ അർത്ഥം, ഹെ, ഹെ വേറെയൊന്നുമില്ല. നിങ്ങൾ ബന്ധനത്തിൽ എന്നുമാത്രം. ഒരു സുൽത്താൻെറ ആഗ്രഹം സാധിക്കാനുള്ള വഴി. ഇനി നിൻെറ പത്മിനി തനിയെ ഇവിടെ വന്നില്ലെങ്കിൽ നിൻെറ തല നിൻെറ ദേഹത്തിൽനിന്നു മാറിത്താമസിക്കും. നിൻെറ കോട്ട തകർത്തു ചിറവൂരെ നാമാവശേഷമാക്കി പത്മിനിയെ പിടിച്ചുകൊണ്ടുവരും. അതിനാൽ നീതന്നെ അവളെ ഇങ്ങോട്ടുവരാൻ പറഞ്ഞയക്കുന്നതു നന്ന്. എന്തുപറയുന്നു?

അബ്ദുള്ള:- അതാണ് ഉത്തമം. ഞാനാണ് നിങ്ങളുടെ പത്മിനിയുടെ അമ്പലത്തിൽവന്ന ആൾ. എൻെറ പുറം എല്ലാം അടിച്ചു കുളമാക്കിയതു ഇനിയും എൻെറ മനസ്സിൽനിന്നും മാഞ്ഞിട്ടില്ല. അതിനു പ്രതികാരം താമസിയാതെ തൻെറമേൽ വീട്ടിയേക്കാം.

ഭീമ:- ഛീ, നിന്നേയും ഒരു യോഗ്യനാണെന്നു ഞാൻ വിശ്വസിച്ചല്ലൊ. എടാ വഞ്ചകാ-ഞാൻ എൻെറ പത്മിനിയെ ഇവിടെ വരാൻ പറയുകയൊ. എന്നെക്കൊണ്ടു പറയിക്കാൻ താൻ വിചാരിച്ചാൽ സാധിക്കുമൊ? ഒരു രാജപുത്രൻെറ സഹനശക്തി എത്രയുണ്ടെന്നു മനസ്സിലാക്കിക്കൊള്ളു.

അലാ:- ആട്ടെ അതു സാധിക്കുമൊ എന്നു നോക്കാം. ആരെടാ അബ്ദുള്ള ഇവനെ ഒരു പ്രത്യേകമുറിയിൽ ഇട്ടു പൂട്ട്. പോ, കൊണ്ടുപോ

(അബ്ദുള്ളയോടു)

നീ ചിറവൂരിൽചെന്ന് ബന്ധനത്തിലാണെന്നും അവിടത്തെ റാണിയായ പത്മിനി ഉടൻ ഇവിടെ വന്നു ശരണം പ്രാപിക്കാത്തപക്ഷം ഭീമസിംഹനെ വധിക്കയും കോട്ടയെയും കോട്ടക്കകത്തുള്ള സകല മനുഷ്യരേയും നശിപ്പിക്കുന്നതാണെന്നും നീ പറഞ്ഞേക്ക്.

## രംഗം VII പത്മിനിയുടെ മുറി

(പത്മിനി ഇരിക്കുന്നു.)

എൻെറ ഭർത്താവിനെ ആ ചതിയന്മാർ പട്ടാണികൾ കൊണ്ടുപോയിട്ടുണ്ട്. എന്നെ കാണണം എന്നു ഡൽഹി ചക്രവർത്തി ആഗ്രഹി

ച്ചപ്പോൾതന്നെ അവൻെറ ഹൃദയത്തിൽ ദുഷ്ടിചാരം കേറീട്ടുണ്ടെന്നു എനിക്ക മനസ്സിലായി. എന്നാലും ഞാൻ എന്നെ കണ്ണാടിയിൽകൂടി കണ്ടുകൊള്ളുന്നതിനു അനുവദിച്ചതുതന്നെ എൻമൂലം നമ്മുടെ രാജ്യത്തിലുള്ള അനേകം നിരപരാധികളായ ജനങ്ങൾക്ക നാശം ഉണ്ടാകേണ്ടാ എന്നുവിചാരിച്ചാണ്. ആ ദുഷ്ടൻ സുൽത്താൻ എൻെറ ഭത്താവിനെ എന്തപകടത്തിൽ ചാടിച്ചോ എന്നു അറിയുന്നില്ല. എല്ലാത്തിനും ദേവിതന്നെ തുണ.

ഭൃത്യൻ:- (മാൻസിംഹൻ) ദേവി, ഡൽഹിചക്രവത്തിയിടത്തിൽനിന്നും ഒരു ദൂതൻ വന്നിരിക്കുന്നു. ഏതോ ഒരു അത്യാവശ്യസംഗതി തിരുമനസ്സിനെ നേരിട്ടു അറിയിക്കണമെന്നു പറയുന്നു.

പത്മിനി:- ഉടൻ വരാൻ പറയൂ. എൻെറ മനസ്സിൽ ഒരു വല്ലാത്ത ശങ്ക.

(ദൂത്യൻ പ്രവേശിക്കുന്നു)

ദേവിക്ക മംഗളം ഉണ്ടാകട്ടെ. ഞാൻ ഡൽഹിസുൽത്താനാൽ അയക്കപ്പെട്ടവനാണ്. ദേവിയുടെ ഭത്താവിനെ, സുൽത്താൻ ബന്ധനത്തിലാക്കിയിരിക്കുന്നു;

പത്മിനി:- ഹാ, കഷ്ടം. ചതിച്ചോ! ഞാൻ വിചാരിച്ചതുപോലെ പററിയല്ലൊ. എന്നിട്ട്?

ഭൃത്യൻ:- (മാൻസിംഹൻ) അദ്ദേഹം ഏകനാണ്. കൂടാതെ രാജപുത്രന്മാർ ആരുമില്ലാ. ദേവി ഇപ്പോൾതന്നെ സുൽത്താൻെറ അടുക്കൽ ചെന്നു അഭയം പ്രാപിക്കാത്തപക്ഷം, ഭീമസിംഹനെ കൊന്നുകളയുമെന്നും, ഈ കോട്ടയേയും ഇവിടത്തെ പ്രജകളേയും നശിപ്പിക്കുമെന്നും, ദേവിയെ പിടിച്ചുകൊണ്ടുപോകുമെന്നും, ഭവതിയെ അറിയിക്കുന്നതിനു എന്നെ അയച്ചിരിക്കയാണ്.

പത്മിനി:- അയ്യോ! എൻെറ ഭത്താവെ! ഞങ്ങളുടെ വിധി ഇപ്രകാരമാണോ! ഹാ, കഷ്ടം! ഞാൻ ഇനി എന്തു ചെയ്യട്ടെ. ആരെടാ, മന്ത്രിമാരെ വിളിക്കട്ടെ.

(മന്ത്രിമാരും, ഒരു മന്ത്രിയുടെ പുത്രനായ മാനസിംഹനും പ്രവേശിക്കുന്നു).

മന്ത്രിമാരെ, വിശേഷം എല്ലാം അറിഞ്ഞോ. ചക്രവത്തി നമ്മുടെ മഹാരാജാവിനെ ചതിച്ചു ബന്ധനത്തിലാക്കിയിരിക്കുന്നു. പോരാഞ്ഞു ഞാൻ സുൽത്താനു വഴിപ്പെടാഞ്ഞാൽ ഭീമസിംഹനെ മൃതിപ്പെടുത്തും പോലും. അതുമാത്രമല്ലാ, ഈ നമ്മുടെ കോട്ടയേയും ഇവിടത്തെ പ്രജകളേയും നശിപ്പിക്കുകയും ചെയ്യും പൊലും. ഞാൻ സുൽത്താൻെറ പ്രീതിക്കു പാത്രീഭവിക്കാഞ്ഞാൽ എൻെറ പ്രാണവല്ലഭൻേറയും രാജ്യത്തിൻേറയും

നാശം. വഴിപ്പെടുകയാണെങ്കിൽ അപമാനം. ഞാൻ എന്റെ രാജ്യത്തിനുവേണ്ടിയും, രാജാവിനുവേണ്ടിയും എന്തും ചെയ്യാൻ തയാറാണെന്നു മനസ്സിലാക്കിക്കൊള്ളണം. എന്താ വേണ്ടതു ?

രണ്ടാമത്തെ മന്ത്രി:- ഞങ്ങൾ വളരെ കൃതാർത്ഥരായി. വീരശ്ശൂരപരാക്രമനായ ഭീമസിംഹമഹാരാജാവിനു അനുരൂപമായി ദേവി പ്രവർത്തിക്കാൻ തയാറാകും എന്നു ഞങ്ങൾക്കറിയാം. ദേവിയുടെ ജീവനൊ, മാനത്തിനൊ ഒരു ലേശംപോലും മലിനതയൊ ഹാനിയൊ തട്ടുന്നതിനു ഇവിടത്തെ ചോറുതിന്നു വളൎന്നിട്ടുള്ള ഈ ഞങ്ങൾ അനുവദിക്കുന്നതല്ല. ഞങ്ങളോടുത്തരം പറഞ്ഞിട്ടു വേണം ദേവിയോടടുക്കാൻ. ഞങ്ങൾ ഇപ്പോൾതന്നെ യുദ്ധത്തിനു തയാറാകും ഒന്നുകിൽ ജയിച്ചു ഞങ്ങളുടെ രാജാവിനെ തിരിയെ കൊണ്ടുവരും. അല്ലെങ്കിൽ രാജപുത്രൎക്കു ഒരിക്കലും ഭയപ്പെടാത്ത വീരസ്വൎഗ്ഗം. ദേവി ഞങ്ങളെ പോകാൻ അനുവദിക്കണം.

പത്മിനി:- എനിക്കു പൂൎണ്ണസമ്മതമാണ്. യുദ്ധത്തിനു ഞാൻ തന്നെ വരാം. ആവശ്യം വരുമ്പോൾ സ്ത്രീത്വം എല്ലാം പുറകെ. യുദ്ധസാമാനങ്ങളും ഒരു കുതിരയും എനിക്ക് തയാറാക്കിക്കൊള്ളണം. എന്നാൽ ഇതിനുമുമ്പെതന്നെ അങ്ങിനെ പ്രവൎത്തിക്കാമായിരുന്നു. ഇപ്പോൾ നമ്മുടെ സ്ഥിതിഗതികൾ ഭേദപ്പെട്ടിട്ടില്ല. നാം യുദ്ധത്തിനു ഒരുങ്ങുന്നപക്ഷം നിശ്ചയമായും പരാജയം. ഭീമസിംഹന്റെ ജീവനാശം. നമ്മുടെ എല്ലാവരുടെയും മരണം. ഇതുകൂടി ആലോചിക്കണം.

ഒന്നാമത്തെ മന്ത്രി:- ദേവി പറഞ്ഞതു വാസ്തവംതന്നെ. അതിനാൽ ഏതെങ്കിലും ഒരു യുക്തിപ്രയോഗിച്ചു ഭീമസിംഹനെ തിരിയെ വിടണം. പിന്നെവേണം വേറെ ആലോചിക്കാൻ.

പത്മിനി:- പ്രിയതമനായ ഭീമസിംഹനെ രക്ഷിക്കുന്നതിനും പട്ടാണികളെ ഒന്നു പററിക്കുന്നതിനും തക്കതായ ഒരു ഉപായം എനിക്കു തോന്നുന്നുണ്ട്. ഞാൻ ചക്രവൎത്തിയുടെ ആജ്ഞയെ അനുസരിക്കാൻ തയാറാണെന്നും ഞാൻ ഡൽഹിക്കു ചെല്ലുന്നതാണെന്നും, എന്നാൽ ചിററൂർ പട്ടമഹിഷിയായ എനിക്കു അകമ്പടിയായി 100 ദാസിമാരും എന്റെകൂടെ വരുന്നതാണെന്നും സുൽത്താനു അറിവുകൊടുക്കണം. വാസ്തവത്തിൽ ദാസിമാൎക്കുപകരം 100 രാജപുത്രയോദ്ധാക്കൾ ദാസിവേഷത്തിൽ എന്റെ കൂടെ വരട്ടെ. അവിടെചെന്നു പെട്ടെന്നു ചാടി പട്ടാണികളുടെ മേൽവീണു, ഒന്നു പൊരുതു ഭീമസിംഹനെ കൊണ്ടുപോരാൻ സാധിക്കും.

മാനസിംഹൻ:- ഈ ഉദ്യമത്തിനു ദേവിതന്നെ പോകണമെന്നില്ല. ഒരുപക്ഷെ നമ്മുടെ ഉദ്ദേശംപോലെ ഫലമുണ്ടായില്ലെങ്കിൽ, ദേവിയുടെ ജീ

വന്ന ആപത്തുവന്നേക്കാം. അതിനാൽ, ദേവിയുടെ വേഷംധരിച്ചു ഞാൻ പോയിക്കൊള്ളാം. അതിന്നു എനിക്കു ഉത്തരവുതരണം.

പത്മിനി:- മാനസിംഹാ, നീതന്നെ ധീരൻ. നിനക്കു ഈ ആപത്തു ഉണ്ടാകുന്നതും വിഷമമേറിയതും ആയ പ്രവൃത്തി വഹിക്കാം എന്നു തോന്നുന്നപക്ഷം, എനിക്കു വളരെ സന്തോഷം.

മാനസിംഹൻ:- ആ പ്രവൃത്തി എനിക്കു സാധിക്കും എന്നു ധൈര്യമായി പറയാം. എന്നോടുകൂടെ എന്നെപ്പോലെ ജീവനെ തൃണംപോലെ കരുതുന്ന അനേകം രാജപുത്രന്മാരെയുംകൊണ്ടു, സ്ത്രീവേഷത്തിൽ, ഇന്നുരാത്രിതന്നെ ഉൽഫിസുൽത്താൻെറ പാളയത്തിൽ എത്തുന്നതാണ്. ഇന്നുരാത്രി മണി 12 നു മുമ്പ് ഭീമസിംഹമഹാരാജാവും ഞങ്ങളും ഇവിടെ ദേവിയുടെ മുമ്പിൽ ഹാജർ. ഞാൻ പോകട്ടെ.

പത്മിനി:- എന്നാൽ പോയിവരണം. ഞാൻ ദേവീക്ഷേത്രത്തിൽപോയി നീ പോകുന്നകാര്യം വിജയമായി പര്യവസാനിക്കുന്നതിന്നു ദേവിയോടു പ്രാർത്ഥിക്കാം.



# കാവ്യം.



(പി. ആർ. നീലകണ്ഠൻനായർ.)

സൗന്ദര്യനിയാമകത്തിന്നു ഒരുമ്പെട്ടന്ന ഒരുവൻ അവൻെറ വീക്ഷണകോണമനുസരിച്ചു് ഒരു വസ്തുവിന്നുണ്ടായിരിക്കേണ്ട ഗുണങ്ങൾ എന്തെല്ലാമെന്നു് നിർവ്വചിച്ചു് സിദ്ധാന്തപക്ഷം സാധിക്കേണ്ടതായുണ്ടു്. എന്നാൽ ഒരു പഠിതാവിൻെറ നിലയിൽ വസ്തുസ്വഭാവമറിവാൻ മോഹിക്കുന്നവനു് അത്രതന്നെ വിഷമം കാണുകയില്ല. കാവ്യസൗന്ദര്യത്തെ നിരീക്ഷിക്കുമ്പോൾ നിർവ്വചനങ്ങളും സിദ്ധാന്തങ്ങളും പാശ്ചാത്യരിലും പൌരസ്ത്യരിലും അത്യന്തഭിന്നങ്ങളായി കാണപ്പെടുന്നതു അവരുടെ വീക്ഷണകോണത്തിൻെറവ്യത്യാസമെന്നെ ധരിക്കേണ്ടതുള്ളു.

'ഗുരുനാഥൻ' വിദ്യാർത്ഥികളോടടുത്തു പെരുമാറേണ്ടവരാകയാൽ കാവ്യസ്വരൂപജ്ഞാനത്തോളം അതിൽ വ്യാപരിച്ചാൽ മതിയാകുന്നതാണു്. എന്നാൽ കാവ്യങ്ങൾക്കു സാമാന്യമായ ഗുണങ്ങളെ അവശ്യം അറി

ഞ്ഞിരിക്കേണ്ടതാണ്. അല്ലെങ്കിൽ നമുക്കു മാഗ്ഗദർശകമായ ചില മൌലികതത്വങ്ങളും നഷ്ടമായേക്കും. അതിനാൽ നമ്മുടെ പ്രാരംഭാജ്ഞലി നിർവ്വചനങ്ങൾക്കോ, സിദ്ധാന്തങ്ങൾക്കോ ആയിട്ടല്ല. അവയേക്കാൾ ലഘുവായ ഒന്നിന്നത്രെ നാം അറിഞ്ഞിരിക്കേണ്ടതു്. അതു സാമാന്യവും അഭേദ്യവുമായി കാവ്യശരീരത്തെ ആശ്രയിച്ചുമിരിക്കുന്നു.

സദസദ്ഭാവചിന്തകനായ ഒരുവന്റെ പ്രതിഭയിൽ ജീവിതം ഏതൊരുരൂപത്തേയാണോ സ്വീകരിച്ചിരിക്കുന്നതു് ആവിധത്തിൽ ജീവിതത്തെ വ്യാഖ്യാനം ചെയ്യുന്നതുതന്നെയാണ് സാഹിത്യം. ജീവിതവിമർശനം കാവ്യത്തിന്റെ പ്രധാന അവയവമാണെന്നതിൽ രണ്ടുപക്ഷമുണ്ടാകുവാൻ ഇനി ഇടയില്ല. കാവ്യശബ്ദത്തിന്റെ സാമാന്യമായ അത്ഥബോധത്തിനു പുറമെ അതിനു പ്രഭാവസിദ്ധമായ ഒരു അത്ഥവുംകൂടിയുണ്ട്. അതറിഞ്ഞാൽ കാൎയ്യംസഫലവുമായി. കാവ്യശബ്ദ ശ്രവണത്തിൽ വൈകാരികവും സാങ്കല്പികവുമായ ഒരു ബോധം നമ്മിൽ ഉളവാക്കുന്നുണ്ട്. ഒരാളെക്കുറിച്ചോ, ഒരു ഗ്രന്ഥത്തെക്കുറിച്ചോ, ഒരു ചിത്രത്തെക്കുറിച്ചോ സാമാന്യസംഭാഷണത്തിൽ കാവ്യശബ്ദംകൊണ്ടു വിശേഷിപ്പിക്കാം. അവിടെയും മേല്പറഞ്ഞ ബോധം തന്നെയാണുണ്ടാകുന്നതു്. ജീവിതസംഭവങ്ങളേയും, അനുഭവങ്ങളേയും പ്രശ്നങ്ങളേയും നിർവ്വണ്ണനം ചെയ്യുമ്പോൾ വികാരവും സങ്കല്പവും പ്രാധാന്യം വഹിച്ചാൽ അതു കാവ്യമായി. അതിനാൽ കാവ്യം ജീവിതത്തിന്റെ ഏതുവശത്തെ സ്പർശിക്കുമ്പോഴും അതു നമ്മുടെ അനുഭവത്തേയും വികാരത്തേയും സമാശ്ലേഷിക്കുന്നു. അതേമുഹൂത്തത്തിൽ സങ്കല്പശക്തിയുടെ പ്രതാപംകൊണ്ടു അവരണ്ടും വാസ്തവസത്താബോധമായി പരിണമിക്കയും ചെയ്യും.

സങ്കല്പശക്തിയും വികാരപ്രബുദ്ധതയും ജീവിതവിമർശനം ചെയ്യുന്ന കാവ്യങ്ങളിൽ സാമാന്യമായും അഭേദ്യമായും ഉണ്ടായിരിക്കണമെന്നു പറയുന്നതുകൊണ്ടു അവമാത്രമാണു കാവ്യസാമാന്യലക്ഷണമെന്ന് അത്ഥമാക്കരുതു്. അവ കാവ്യത്തിനു അതിപ്രധാനമായ ഗുണങ്ങൾ തന്നെയാണ്. അവയുടെ അഭാവത്തിൽ മററുസവ് ലക്ഷണങ്ങളുമുണ്ടെങ്കിലും കാവ്യമെന്ന പേരിനെ അതു അഹിക്കുന്നില്ല. കാവ്യത്തിനു ഇവമാത്രമല്ല ഗുണങ്ങളായിരിക്കുന്നതു്. ഈ ഗുണങ്ങൾമാത്രമുള്ള ഗദ്യമുണ്ട്. അതിനെ ഗദ്യകാവ്യമെന്നും പറയാറുണ്ട്. കാവ്യഗുണം അതിൽ സമൃദ്ധമായി കാണപ്പെടുന്നുണ്ടെങ്കിലും അതു ഒരിക്കലും ഗദ്യമല്ലാതാകുന്നില്ല. പരിശുദ്ധഗദ്യങ്ങളിൽ ധാരാളം കാവ്യഗുണം കാണുന്നതുപോലെ കാവ്യങ്ങളെന്ന ഇനത്തിൽ ഗദ്യങ്ങളും കാണുന്നുണ്ട്. എങ്കിലും അവയെ വിഭജിക്കുന്ന ഒരു സീമ സുസ്ഥിരമായും സുസ്പഷ്ടമായും കാണപ്പെടുന്നു. ഇതിൽ അന്തർഭവിച്ചിരിക്കുന്നതെന്താണ്? കാവ്യശബ്ദംകൊണ്ടു ഗുണവിശിഷ്ടമായ ഒന്നു പ്രത്യേക

മായ ഒരുതരം കലയുടെ ഫലമാണ്. കാവ്യസാമാന്യഗുണമായ സങ്കല്പശക്തിയും വികാരപ്രബുദ്ധതയും ശബ്ദനിർമ്മിതമായ ഒരു രൂപത്താൽ വലയിതമാകുമ്പോൾ മാത്രമെ അതു സാർത്ഥനാമകമാവുകയുള്ളു. ആ രൂപം മാത്രാനിബന്ധിതമായ കാലം മാത്രമാണ്. ഇതിന്റെ അഭാവം ശരീരഹീനമായ ജീവനോടും ഇതുമാത്രമുള്ളതു ജീവരഹിതമായ ശരീരത്തോടും സാദൃശ്യപ്പെടുത്താം. ഇവ രണ്ടിന്റെയും ദൃഢസന്ധാനം കാവ്യത്തിന്റെ പൂർണ്ണവും അച്ഛിന്നവും ആയ ലക്ഷണമാണ്.

ഈ അഭിപ്രായവും രുചിഭേദംകൊണ്ട് സർവ്വത്രസ്വീകാര്യമെന്നു പറയുന്നില്ല. അതിതീവ്രതയോടെ പുരോഗമനം ചെയ്യുന്ന കവിയുടെ പ്രതിഭയെ മാത്രകളെക്കൊണ്ടും വൃത്തങ്ങളെക്കൊണ്ടും നിലയം ചെയ്യരുതെന്നാണ് ഒരു പക്ഷക്കാർ അഭിപ്രായപ്പെടുന്നതു്. വികാര പ്രകടനത്തിനു സംഗീതം അത്യന്തം സഹായകംആവുന്നപോലെ വൃത്തനിബന്ധനയും ആവശ്യമെന്നും അതു വാസ്തവ കവിയെ അസ്വതന്ത്രനാക്കുകയില്ലെന്നും മറുപക്ഷക്കാരും വാദിക്കുന്നുണ്ട്. ഈ വാദങ്ങളെക്കുറിച്ച് ഒരു സിദ്ധാന്തപക്ഷം ഇനിയൊരവസരത്തിലാകാമെന്നു കരുതി തല്ക്കാലം ഇതിങ്ങനെ അവസാനിപ്പിക്കുന്നു.

കാവ്യങ്ങളെ സംബന്ധിച്ച് ഒരു കോടിയെക്കൂടിസ്പർശിക്കണമെന്നു വിചാരിക്കുന്നു. അതു കാവ്യത്തിന്റെ തരങ്ങളെക്കുറിച്ചു മാത്രമാണ്.

അത്യന്തം വിശാലമായ ഒരു രീതിയെ അവലംബിച്ചു കാവ്യത്തെ രണ്ടിനമായി വിഭജിക്കാം. കവി തന്നിൽ തന്നെ നിമഗ്നനായി സ്വാനുഭവത്തേയും ചിന്തയേയും വികാരത്തേയും വിഷയീകരിച്ച് കാവ്യാനുഗ്രഹം വരിക്കുന്നു. ഇതു ഒരിനമാണ്. കവി തന്നെ ഉപേക്ഷിച്ച് ബാഹ്യലോകത്തിൽ കടന്നു അവിടത്തെ വ്യക്തികളിലും ഉദ്ദേശങ്ങളിലും ഇടപെട്ടു അവിടെ കാണുന്ന സംഗതികളെമാത്രം പ്രസ്താവിക്കുന്നതു രണ്ടാമിനമാണ്. ഈ അവസരത്തിൽ സ്വവ്യക്തിമഹാത്മ്യം അൽപശേഷവും സ്പർശിച്ചില്ലെന്നും വരുന്നതാം. ആദ്യത്തേതിനെ കർത്തൃപ്രതീതമെന്നും രണ്ടാമിനത്തെ വസ്തുപ്രതീതമെന്നും പറയാം. ഇവയെ രണ്ടായിപിരിക്കുന്ന അതിരു സുവ്യക്തമായി രേഖപ്പെടുത്തുന്നതു് പക്ഷെ അസാദ്ധ്യമാണ്. കർത്തൃവസ്തുപ്രതീതങ്ങളെ ഇടകലർത്തി പ്രയോഗിക്കുന്ന കവിതാരീതിയാണ് ഇന്നു സാധാരണ കാണുന്നതു്. എങ്കിലും ഇങ്ങിനെ ഒരു വിഭജനം സുസ്ഥിരമായ അടിസ്ഥാനത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നതുകൊണ്ട് കാവ്യങ്ങളുടെ തരം തിരിക്കുന്ന അവസരത്തിൽ ഇതു അനുപേക്ഷണീയവുമാണ്.

കർത്തൃപ്രതീതമായ കാവ്യത്തിനു 'ഖണ്ഡകാവ്യപ്രസ്ഥാന'മെന്നൊരു പേർ എങ്ങിനെയൊ കടന്നുകൂടീട്ടുണ്ട്. ഈ വിഭാഗം അനതിദീർഘമാ

യിരിക്കുന്നതുകൊണ്ടു് ഈ ശബ്ദം തീരെത്യാജ്യമല്ല. എങ്കിലും ഇവയിൽ കവി അന്തർവീക്ഷണം ചെയ്തു സ്വകഥാനിർവ്വഹണം ചെയ്യേണ്ടതു ഉപേക്ഷിക്കത്തക്കതല്ല.

രൂപത്തിൽ ചെറുതെങ്കിലും കർത്തൃപ്രതീതകാവ്യം അതിൻെറ വ്യാപാരവിസ്തൃതികൊണ്ടും വൈവിധ്യം കൊണ്ടും ഒരുവിശാലമണ്ഡലത്തെ അലങ്കരിക്കുന്നുണ്ടു്. ഒരു വ്യക്തിയുടെ ഏററവും സങ്കുചിതമായ ഒരു പരിധി മുതൽ മനുഷ്യസമുദായത്തിൻെറ അതിവിപുലമായ ജീവിതസാമരസ്യം വരെ വ്യാപിച്ചു എന്നുവരാം. ജീവിതത്തിൻെറ നിസ്സാരവശങ്ങളെ സ്പർശിച്ചും പ്രേമത്തിൻെറ നാനാമുഖങ്ങളേയും സ്പർശിച്ചു്, വിരഹം, താപം, തോഷം, ശങ്ക, ആശ ഇവയെ നിമിത്തീകരിച്ചും ഈ ഇനത്തിൽ കാവ്യമുണ്ടാകാറുണ്ടു്. സ്വരാജ്യാഭിമാനം, മതോദ്ദേശം, എന്നിങ്ങനെ പല രീതിയിലും കർത്തൃപ്രതീതകാവ്യങ്ങളുണ്ടു്.

ഈ വക കാവ്യങ്ങളുടെ ഗുണദോഷഗണനയിൽ ചില സാമാന്യനിയമങ്ങളേക്കൂടി ശ്രദ്ധിക്കേണ്ടതുണ്ടു്. കാവ്യപ്രബന്ധതയ്ക്കു നിമിത്തമായ വികാരത്തിൻെറ സ്വഭാവത്തേയും, ഗുണത്തേയും അന്വേഷിച്ചു് അതിൻെറ നിർവ്വഹണരീതിയേ സവിശേഷം ശ്രദ്ധിക്കണം. കാവ്യം അതിൻെറ ഗുണത്തേ അർഹിക്കുന്നതിനു അതിൽ നമുക്കു ചാരിതാർത്ഥ്യം ഉണ്ടാകുന്ന ഹൃദയാങ്കുരങ്ങൾ ഉണ്ടായിരിക്കേണ്ടതാണു്. അതിൻെറ പ്രതിപാദനരീതിയുടെ നിഷ്കൃഷ്ടത്വം കൊണ്ടു വിശ്വാസ്യത ദൃഢതരമായി നമ്മിൽ പതിയണം. സൗന്ദര്യംകൊണ്ടും സ്ഫുടതകൊണ്ടും മാത്രമല്ല സ്വമിത്വംകൊണ്ടും സാഞ്ജസ്യംകൊണ്ടും കൂടി അതിലെ ഭാഷയും വസ്തുസ്വരൂപവും അഭിവ്യഞ്ജിച്ചിരിക്കണം. സർവ്വോപരിപ്രതിപാദ്യം ഒരു ഭാവത്തേയോ വികാരത്തേയോ സംബന്ധിച്ചിരിക്കേണ്ടതാണു്. എന്നാൽ മാത്രമെ അതിൻെറ സംശുദ്ധവും പരിമിതവുമായ രൂപം സിദ്ധിക്കയുള്ളു. ആനുഷംഗിക വിഷയങ്ങളിൽ പ്രവേശിക്കാനുള്ള പ്രസക്തി പലപ്പോഴും കാവ്യത്തിൻെറ സ്ഥൂല്യത്തിനും തന്മൂലം ശക്തിഹീനതയ്ക്കും കാരണമായേക്കാം.

കർത്തൃപ്രതീതമായ കവ്യങ്ങൾ ഒരു വ്യക്തിയുടെ ആന്തരവ്യാപാരഫലമാണെങ്കിലും ലോകത്തിൽ കാണുന്ന ഇത്തരം കാവ്യങ്ങളുടെ ഭൂരിഭാഗവും മനുഷ്യസമുദായത്തെ പൊതുവെ സംബന്ധിക്കുന്നവയായിട്ടാണു് കാണപ്പെടുന്നതു്. അതിനാൽ ഓരോ വായനക്കാരനും സ്വാനുഭവങ്ങളേയാണു അതിൽ പ്രതിപാദിച്ചിരിക്കുന്നതെന്നു തോന്നിപ്പോകുന്നു. അങ്ങിനെയുള്ള അവസരത്തിൽകവിയുടെ വീക്ഷണകേന്ദ്രത്തെ നാം അന്വേഷിക്കേണ്ട ആവശ്യമുണ്ടാകുന്നില്ല. അദ്ദേഹം നമ്മുടെ വീക്ഷണകേന്ദ്രത്തിലാണു സ്ഥിതിചെയ്യുന്നതു് എന്നു മനസ്സിലാകും.

ഈ പ്രസ്ഥാനത്തിലുൾപ്പെടുന്ന അവാന്തരവിഭാഗങ്ങളേയും വസ്തുപ്രതീത കാവ്യങ്ങളേയും ഇപ്പോൾ വിസ്തരിക്കുന്നില്ല.

# തിരുനാൾമംഗളം.

നീതിക്കൊത്ത വിധം വിധായ ഭരണം, സൽക്കർമ്മധർമ്മാദിയാൽ
ഭൂതിക്കൊക്കെനികേതമാക്കി വസുധാം ചക്രേ ഷഷ്ട്യബ്ദിതാം
ഖ്യാതിസ്വച്ഛമയൂഖജാലമുലകിൽത്തൂകി പ്രകാമം നൃപ-
ജ്ജ്യോതിസ്സാന്ദ്രസുഖം ചിരം വിജയതാം മന്ദാരശാഖീസുതാം.

ആർ. ഈശ്വരപിള്ള ബി. ഏ.

സത്യത്തിൽസ്സക്തി, സർവ്വപ്രജകളിലുമൊരേരീതിയിൽ പ്രീതി, നിത്യം
കൃത്യത്തിൽ ശ്രദ്ധ, നീർപാൽ വകതിരിവുതകും രാജഹംസസ്വഭാവം,
അത്യന്തം തൻകുലത്തിൽ സുരതരു, ഹരിയിൽ ഭക്തി, യിത്യാദിമൂലം
സ്തുത്യൻ ചൈത്രക്ഷിതീശൻ തിരുവടി സുഖസമ്പത്തിൽ വർദ്ധിച്ചിടട്ടെ.

കവിതിലകൻ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. ഏ., ബി. എൽ.

നാനാദേശം ചരിച്ചും നവനവസുഹൃദാം സംഗമം സംഗ്രഹിച്ചും
ജ്ഞാനാസാരം ഗ്രഹിച്ചും സുജനഹൃദയസന്താപമെല്ലാം ഗ്രഹിച്ചും
മാനാതീതം മികച്ചും പ്രജകളിലുദയാന്മോഹകന്ദം വിതച്ചും
ശ്രീനാഥേ ഭക്തിവായ്ച്ചും സുചിരമമരണേ തമ്പുരാനിന്നമച്ചും.

എം. രാജരാജവർമ്മതമ്പുരാൻ എം. ഏ., ബി. എൽ.

പാലാഴിത്തുന്തരക്കോപ്പെതിർസുകൃതഗുണശ്രീയശോദീപ്തിജാലാ
മേലേമേലേ തളിച്ചിട്ടമലതവിളയിച്ചുകവണ്ണം പലത്തി
വേലാക്കിബ്ഭൂമി രക്ഷിച്ചരുളുക ബഹുനാൾ സ്വപ്രജാവർഗ്ഗമൊന്നായ്
ചാലേ പ്രാർത്ഥിച്ചിടിക്കും പുതുവിജയസുഖം പൂണ്ടുഭൂജാനിമെത്തലേ.

സി. എസ്സ്. സുബ്രഹ്മണ്യൻപോററി. എം. ഏ.

# ഉദ്ധാരണം.

## ശകടവിദ്യാലയം

ഒണ്ടാറിയോവിൽ നടത്തുന്ന ഒരു പുതിയ വിദ്യാഭ്യാസസമ്പ്രദായത്തെപ്പററി മിസ്സ് കോറിഗോർഡൺ ഹിന്ദുവിൽ എഴുതിയിട്ടുള്ള ഒരു ലേഖനത്തിൻെറ സംഗ്രഹമാണ താഴെ ഉദ്ധരിക്കുന്നത്:-

ഈയിടെ കണ്ടുപിടിച്ചതും ജനവാസം കുറഞ്ഞതുമായ വടക്കെ ഒണ്ടാറിയോവിൽ വിസ്മയാവഹമായ രീതിയിൽ വിദ്യാഭ്യാസം പ്രചരിപ്പിച്ചുവരുന്നു. കുറച്ചുകാലം മുമ്പുവരെ ഈ സ്ഥലത്തെപ്പററി ഒന്നും അറിഞ്ഞുകൂടായിരുന്നു. 1913-ൽ അവിടെ പൊന്നും വെള്ളിയും ഉണ്ടെന്ന് അറിവായതോടുകൂടി രണ്ടുകോടി ഏക്കർ സ്ഥലത്ത് ആളുകൾ വസിച്ചുതുടങ്ങി. ആദ്യം മരംവെട്ടികളും, പിന്നെ ഖനിവേലക്കാരും, അനന്തരം കൃഷകരും അവിടെ വാസം ഉറപ്പിച്ചുവന്നു. അവൎക്കു കുട്ടികൾ ഉണ്ടായപ്പോൾ വിദ്യാഭ്യാസത്തിന് യാതൊരു സൗകൎയ്യവുമുണ്ടായിരുന്നില്ലെന്നു മാത്രമല്ല, പാഠശാലകൾ ആരംഭിക്കുന്നതിനും വിഷമമായിരുന്നു. വണ്ടിമുഖേന പാഠശാലകൾ നടത്തുന്ന സമ്പ്രദായമേ അവൎക്കു രക്ഷയായി തോന്നിയുള്ളു. ഈ സമ്പ്രദായം കൂടക്കൂടെ താമസം മാററിക്കൊണ്ടിരിക്കുന്ന റെയിൽവേജോലിക്കാരേയും, മരംവെട്ടികളേയും, കൃഷകരേയും വളരെ സഹായിക്കുന്നുണ്ട്. പാഠശാല വിദ്യാൎത്ഥികളെ പിന്തുടൎന്ന് അവരുടെ ആവശ്യങ്ങളെ നിൎവ്വഹിച്ചു വരികയാണ് അവിടത്തെ പതിവ്

ക്യാനഡായിലെ റയിൽവെകമ്പനികൾ നാലു വണ്ടികൾ സൗജന്യമായി നൾകി. അദ്ധ്യാപകന്മാരുടേയും അവരുടെ ഭാൎയ്യമാരുടേയും ഗൃഹങ്ങളായ ആ വണ്ടികളിൽ അവരുടെ താമസത്തിനു വേണ്ട സകല സൗകൎയ്യങ്ങളും ചെയ്തുകൊടുത്തിട്ടുണ്ട്. ഒണ്ടാറിയോവിലെ സ്കൂൾഡിപ്പാൎട്ടുമെൻറ് പാഠശാലയ്ക്കു വേണ്ട ഉപകരണങ്ങൾ സൗജന്യമായി നൾകി. ഓരോ വണ്ടിക്കും 150 മൈൽ സഞ്ചരിക്കുവാനുണ്ട്. സഞ്ചാരത്തിനിടയിൽ ഓരോ ഭാഗത്ത് നാലും അഞ്ചും ദിവസം വീതം താമസിച്ച്, കുട്ടികളെ പഠിപ്പിച്ചുവരുന്നു. അടുത്ത സന്ദൎശനസമയം വരെ ചെയ്യുവാനുള്ള ഗൃഹപാഠവും കുട്ടികൾക്കു നൾകിയിട്ടേ വണ്ടി ഓരോ ഭാഗത്തുനിന്നും പോകയുള്ളു.

1926 മുതൽ അഭിവൃദ്ധിപ്പെട്ടുവരുന്ന ഈ പദ്ധതിക്കു പൂർണ്ണവിജയം സിദ്ധിച്ചിട്ടുണ്ട്. കുട്ടികൾ സാമർത്ഥ്യവും ബുദ്ധിശക്തിയും ഉള്ളവരാകകൊണ്ട് വളരെ വേഗത്തിൽ എഴുത്തും വായനയും കണക്കും പഠിക്കുന്നു. ഈ വിഷയങ്ങളിൽ അവർ സാധാരണ പാഠശാലകളിലെ തുല്യപ്രായമുള്ള കുട്ടികളോടു സമന്മാരാണ്. ഹാജർ എടുക്കുന്നതിന് ഒരു ഉദ്യോഗസ്ഥൻ അവിടെ ആവശ്യമില്ല. കൂപമണ്ഡൂകത്തെപ്പോലെ ജീവിതം നയിക്കുന്ന അവിടത്തെ കുട്ടികൾക്ക് അഭ്യസനത്തിനു പുറമെ ബാഹ്യലോകവുമായി തന്മൂലം സമ്പർക്കം ലഭിക്കുന്നു. അവരുടെ ജീവിതത്തിൽ പുതിയ വീക്ഷണങ്ങൾ ആരംഭിച്ചിരിക്കുന്നു അവരിൽ ഉള്ള അവികസിതങ്ങളായ വാസനകളെ പ്രവൃത്തിപഥത്തിലേക്കു നയിക്കുകയും ചെയ്തിട്ടുണ്ട്. കൂടാതെ പാഠശാല അവരുടെ സ്വന്തവുമാണല്ലൊ. ആ സമ്പാദ്യത്തിൽ അവർ അഭിമാനിക്കുന്നുണ്ട്. ഈ അഭിമാനം അവരുടെ പ്രവൃത്തികളിൽ നിഴലിക്കുകയും അവരിൽ അപരിമിതമായ ചൊടിയുണ്ടാക്കുകയും ചെയ്തിട്ടുണ്ട്.

മാതാപിതാക്കന്മാരുടെ അപേക്ഷയനുസരിച്ച് നിശാപാഠശാലകളും ആരംഭിച്ചിരിക്കുന്നു. അവിടെ ഇംഗ്ലീഷ് അറിയാൻ പാടില്ലാത്തവർ എഴുത്തും വായനയും കണക്കും പഠിക്കുന്നു. ഭാര്യമാർ സ്ത്രീകളുടെ ഇടയിൽ സഞ്ചരിച്ച് ലഘുപാചകവും തുന്നലും പഠിപ്പിക്കുന്നു. ഓരോ തുന്നൽയന്ത്രം ഓരോ വണ്ടിയിലുണ്ട്. വായിക്കാവുന്നവർക്ക് യോജിച്ച പുസ്തകങ്ങൾ വണ്ടികളിലെ ഗ്രന്ഥശാലയിൽനിന്നും നൽകിവരുന്നു. അദ്ധ്യാപകന്മാർ എഴുത്തുകാരുടേയും, ദ്വിഭാഷികളുടേയും, ജ്ഞാനദാതാക്കളുടേയും പ്രവൃത്തികൾ നിർവ്വഹിക്കുന്നു.

പഠിക്കുന്നതിനു കുട്ടികൾ അദ്ധ്യാപകന്മാരുടെ അടുത്തു വരുന്നുണ്ടെങ്കിലും അവരും അന്വേഷണം നടത്തുന്നുണ്ട്. നിരാശ്രയരായ കുട്ടികൾ പലയിടത്തുമുണ്ടായിരിക്കുമല്ലൊ ഒരിക്കൽ രണ്ടു കുട്ടികളെ ഒരു കാട്ടിൽ വച്ചു കണ്ടു. അവരുടെ മാതാവു മരിച്ചിരുന്നു. പിതാവു് അവരെ കാട്ടിൽ ഉപേക്ഷിച്ചു വേലയ്ക്കായി അവിടെനിന്നും പോയി. ഈ കുട്ടികളെ കൊണ്ടുവന്നു പഠിപ്പിച്ചു. അതിവേഗത്തിൽ അവർ മററുകുട്ടികളോട് സമന്മാരായി. വണ്ടി അവിടെനിന്നും പോകാറായപ്പോൾ ഒരു ചെറിയ കൂടാരം അവിടെ ഉണ്ടാക്കി അവരെ അവിടെ താമസിപ്പിച്ചു മുപ്പതും നാല്പതും മൈൽ അകലെനിന്നും ഒരാഴ്ചവട്ടത്തേക്കുള്ള ഭക്ഷണവുംകൊണ്ടാണു കുട്ടികൾ വരുന്നതു്.

ആകെ 88 കുട്ടികൾക്ക് ഈ വണ്ടികൾ ജീവിതാനന്ദം നൽകുന്നു. ഈ വിദ്യാഭ്യാസസമ്പ്രദായം റയിൽവെകമ്പനികളും വിദ്യാഭ്യാസഡിപ്പാർട്ട്

മെൻറും തമ്മിലുള്ള സഹകരണത്തിൻെറ ഉത്തമോദാഹരണമാണ്. അതു് അജ്ഞാനികളെ ഉത്തമപൌരന്മാരാക്കുന്നു.

# പുസ്തകാഭിപ്രായം

## 1. സമസ്തകേരളസാഹിത്യപരിഷത്ത്വക ത്രൈമാസികം.

സമസ്തകേരളസാഹിത്യപരിഷത്പ്രഭവമായ ത്രൈമാസികം ഒന്നാംലക്കം ഞങ്ങൾക്കുകിട്ടി. ആകാരത്തിനുള്ള അഴക അന്തരാത്മാവിൻെറ ബാഹ്യസ്ഫുരണമെന്നതത്വം പരമാർത്ഥീകരിച്ചിട്ടുള്ള ഈ ഗ്രന്ഥം കേരളീയരുടെ ആദരത്തിനു പാത്രീഭവിക്കുമെന്നുള്ളതിൽ യാതൊരു സന്ദേഹവുമില്ല. ഉള്ളൂർ, പി. കെ., അപ്പൻതമ്പുരാൻ തുടങ്ങി കേരളത്തിലെ സാഹിത്യമൌക്തികങ്ങൾ ചേർത്തിണക്കിയ ഹാരം അണിഞ്ഞും ധനം മാനം വിദ്വത്വം കർമ്മകൗശലം എന്നീഗുണങ്ങളിണങ്ങിയ മാന്യന്മാരുടെ ശിക്ഷണം അനുഭവിച്ചും വളരുവാനിരിക്കുന്ന ഈ മാസികയുടെ ഭാവി മംഗളമായേ ഇരിക്കൂ. ഈ പരിണാമത്തെ കാണ്മാനുള്ള ഉൽക്കണ്ഠയോടെ ഞങ്ങളുടെ കൊച്ചുകൈകളും ഉയർത്തിപ്രാർത്ഥിച്ചുകൊള്ളുന്നു.

## 2 വിലാസലഹരി.

ഗ്രന്ഥകർത്താവ്—ജി. ശങ്കരക്കുറുപ്പ്

പ്രസാധകന്മാർ—എം. എസ്സ്. ബ്രദേഴ്സ്

മുദ്രണശാല—മംഗളോദയംപ്രസ്സ്, തൃശ്ശിവപേരൂർ

വില—എട്ടണ

വിലാസലഹരി എന്ന ഈ കാവ്യം വാസനാകവിയായ മി: ജി. ശങ്കരക്കുറുപ്പിൻെറ ഒരു തർജ്ജിമഗ്രന്ഥമാണ്. പാശ്ചാത്യകവിയായ ഫിററ്സ്ഗറാൾഡ്, പഴ്സ്യൻ ഭാഷയിൽ രചിച്ചിട്ടുള്ള 'റുബായിയാത്ത്' എ

ന്ന കാവ്യത്തെ അതിസ്വതന്ത്രമായി ഇംഗ്ലീഷിലേക്കു പരാവർത്തനം ചെയ്ത ഗ്രന്ഥമാണ് മി: കുറുപ്പ് മൂലഗ്രന്ഥമായി സ്വീകരിച്ചിട്ടുള്ളതു്. മൂലഗ്രന്ഥകാരനെപ്പോലെ സ്വാതന്ത്ര്യം ഉപയോഗിക്കാതെ പദാനുപദമായി തർജ്ജിമചെയ്തതു പരാജയമെന്നാണു ഞങ്ങൾക്കു തോന്നുന്നതു്. വാസനാവികസിതമായ ഹൃദയത്തിൽനിന്നു വിഗളിതമാകുന്ന സൂക്തിമാധുര്യം എന്തിനാണീ പാരതന്ത്ര്യചഷകത്തിൽപകർന്നതെന്നു എത്ര ആലോചിച്ചിട്ടും വ്യക്തമാകുന്നില്ല.

തിന്നും, കുടിച്ചും സദാ ആഹ്ലാദജീവിതം നയിക്കണം. ദൈവം, പുരോഹിതൻ, രാജാവ് എന്നിങ്ങനെയുള്ള അസ്വതന്ത്രവലയങ്ങളിൽ പെട്ടുവലയരുതു്. ഇത്യാദികളായ ആദർശങ്ങളെ തന്മയത്വത്തോടെ കാവ്യസമാധിയിൽ ലയിപ്പിക്കുന്നതിനുള്ള മനോധൈര്യംകൊണ്ടിങ്ങനെ വരാമെന്നൂഹിക്കുന്നു.

മി: കുറുപ്പ് മൂലഗ്രന്ഥത്തിന്റെ നാലാംപതിപ്പിനെയാണു തർജ്ജിമയ്ക്കു സ്വീകരിച്ചിരിക്കുന്നതു്. അതു ഒന്നാംപതിപ്പിൽനിന്നും എത്രഭേദിച്ചതാണെന്നു 'വിലാസലഹരി'യിൽതന്നെ കാണിച്ചിട്ടുണ്ടല്ലോ. നോക്കണെ, ഇംഗ്ലീഷുകവി എത്ര സ്വാതന്ത്ര്യംസ്വീകരിച്ചിരിക്കുന്നു. ആ വശത്തേക്കു മി: കുറുപ്പു ഒന്നുതിരിഞ്ഞുനോക്കാത്തതു കൈരളിയുടെ ഭാഗ്യദോഷംതന്നെ.

മി: കുറുപ്പിന്റെ കാവ്യാംശങ്ങളിലേക്കു കടന്നു ചിലതു പരിശോധിച്ചു നോക്കുകതന്നെ.

ശ്യാമളമൃദുളമാം നവപല്ലവം പരത്തുമീ-
നാമണഞ്ഞു കിടക്കുന്നനദിതൻചുണ്ടിൽ,
ഹാ പച്ചക്കെക്കിടക്കുവിനീലതമുളച്ചതേതു
ഹാരിയായിരുന്നചുണ്ടിൽനിന്നോ പരോക്ഷം.

ഇതിൽ ഒന്നാമത്തെവരി "നാം" എന്നതിന്റെ വിശേഷണമെന്നല്ലാതെ തോന്നുമോ? പക്ഷെ അതു "നദിതൻചുണ്ടു" എന്നതിന്റെ വിശേഷണമാണ്. 'ഏതു ഹാരിയായിരുന്നചുണ്ടിൽ' എന്നുകേൾക്കുമ്പോൾ അതു മറെറാരു നദിയുടെ ചുണ്ടെന്നു തോന്നുകയുള്ളു. പക്ഷേ അതു ഒരു നന്ദത്യധാമത്തിന്റെ ദീർഘനിശ്വാസസങ്കേതമാണ്. അവസാനത്തിൽ കാണുന്ന 'പരോക്ഷ' ശബ്ദം എവിടെയ്ക്കു അന്വയിക്കണമെന്നു ആരും പരിഭ്രമിക്കും. പരോക്ഷമായിട്ടാണു ലത മുളച്ചുവളർന്നതു്. എന്നാൽതന്നെ പരോക്ഷ ശബ്ദത്തിന്റെ അർത്ഥം ഉചിതമായോ എന്നു സംശയം. ലത ആരുടെയും ശ്രദ്ധകൂടാതെയോ ആരും കാണാതെയോ വളർന്നു എന്നാണു പറയേ

ണ്ടതു്. 'വഴിക്കുപോയി' എന്നുകേൾക്കുമ്പോൾ ഉണ്ടാകുന്ന പ്രതീതിയല്ല കവി മറ്റൊരടിക്കിൽ നിർദ്ദേശിച്ചിരിക്കുന്നതു്. കാററിൽപെട്ടന്ന മഴപോലെ അവ്യവസ്ഥമായി വാരി എറിയുന്ന ഹിരൺമയധാന്യം എന്നുവേണ്ട ദിക്കിൽ മാററിമറിച്ചിരിക്കുന്നു. ഈ വിധത്തിൽ അങ്ങിങ്ങായികാണുന്നവിഷമങ്ങൾ തജ്ജിമയ്ക്കു് ഒരുമ്പെട്ട കവിയുടെ പരാധീനപാരമ്യമെന്നേ വിചാരിപ്പാനവകാശമുള്ളൂ.

തേനഞ്ചുന്ന..........വാനവരലോകം,
വരുവിൻ നിറപ്പിൻ പാത്രം..........വിടത്തിപ്പോയി.

എന്നുതുടങ്ങി പല പാട്ടുകളും ഹൃദ്യങ്ങളായും കാണ്മാനുണ്ടു്.

കുടിച്ചും തിന്നും മദിച്ചുപാടാനുള്ള അവസരം വള്ളംകളിക്കുണ്ടെന്ന പരമാർത്ഥവും, ഫിററ്സ്ഗറാൾഡിൻെറ പ്രിയപരിഹാരം വള്ളംകളി ആയിരുന്ന കഥയും ഓർമ്മിക്കുമ്പോൾ മി: കുരുപ്പുസ്വീകരിച്ച കാവ്യവൃത്തം അത്യന്തം ഉചിതംതന്നെയാണ്. സ്വതന്ത്രമായ ഒരു പരാവർത്തനം കൊണ്ടു സജീവമായ ഒരു അന്തരീക്ഷം ഈ ഗ്രന്ഥത്തിനു പരിപുഷ്ടമാകണമെന്നു ആശംസിച്ചുകൊള്ളുന്നു.

## 3 ഹൃദയാങ്കുരം.

ഗ്രന്ഥകർത്താവു്—ബോധേശ്വരൻ

മുദ്രണശാല—ശാരദാപ്രിൻറിങ്ങ്‌വർക്ക്സ്, തിരുവനന്തപുരം

വില—ഒരുരൂപ

കാവ്യപരമാർത്ഥതയോടും കാവ്യസൗന്ദര്യത്തോടും അനുഗുണമായി നിബന്ധിച്ചിട്ടുള്ള നിയമങ്ങളെ അതിലംഘിക്കാതെ ജീവിതത്തെ വിമർശിക്കുന്നതത്രെ കാവ്യം.

ജീവിതസമുദ്രത്തിൽ താൻ പ്രയാണം ചെയ്തിരുന്ന നൗകനിർദ്ദിഷ്ടസങ്കേതത്തിൽഎത്തുന്നതിനുമുമ്പു് കാററുംകോളുംകൊണ്ടു് കലുഷമായ കടൽ കണ്ടപ്പോഴാണു യാനപാത്രത്തിൻെറ ദൗർബല്യം പ്രത്യക്ഷമായറിഞ്ഞതു്. ശോകോദ്വേഗത്താൽ പരവശനായെങ്കിലും സങ്കല്പശക്തിയാടതിനെയിണക്കി പൗരുഷം തീരുന്നതുവരെ ഗതിമാററി നൗകയേനയിക്കതന്നെയെന്നുറച്ചു. ഹാ, എത്രമനോഹരം. അപ്പോഴാകട്ടെ

സാർവ്വലൗകികസ്നേഹസംഗീതവും
സർവ്വസൗഭാഗ്യസാഹിതീഭംഗിയും
.... ..........................
...............................
...............................

ഒത്തുനില്ക്കുന്ന വല്ലികയെയൊന്നിനെ (ചെറിബ്ളാസത്തെ) കണ്ടപ്പോൾ അപായമൊന്നുംകൂടാതെ കരയ്ക്കടുത്തു എന്നുറച്ചു. സന്തോഷസന്താപങ്ങളുടെ ഇളകിയാട്ടത്തിൽ കവി സ്വാന്തർവീക്ഷണം ചെയ്തു ജീവിതാനുഭവങ്ങളെ വർണ്ണിക്കുന്ന ഒരു കർത്തൃപ്രതീതകാവ്യമാണ് 'ഹൃദയാങ്കുരം.' ഇതിൽ പതിനാറു ചെറുകാവ്യങ്ങളാണുള്ളത്. ഇവ ഓരോന്നും ഏകഭാവത്തെയും ഏകവികാരത്തേയും മാത്രം വർണ്ണിച്ചു പൂർണ്ണസാഫല്യത്തെ പ്രാപിക്കുന്നു. എങ്കിലും വിശേഷണബഹുലം വരുത്തുന്ന ചിലദിക്ക അത്രതന്നെ ആവശ്യമുള്ളതാണോ എന്നു തോന്നിപ്പോകുന്നു.

കരുണക്കടലേ, അമൃതക്കൊടിയെ, ഹൃദയത്തണലേ, കനിവിന്നുറവേ, നിനവിൻതെളിവെ ഇത്രയുമൊക്കെ ഒരാശയം വെളിവാക്കാൻ ആവശ്യമുണ്ടോ?

ഒന്നാമത്തെകൃതിയായ 'ഗഹനചിന്ത' പ്രപഞ്ചരഹസ്യങ്ങളറിയാൻ ആരായുന്നവൻെറ ലഘുത്വവും അവൻ ശ്രമിക്കുന്നകാര്യത്തിൻെറ അനാദ്യന്തസ്വഭാവവും വിശദീകരിച്ചിട്ട, പൗരോഹിത്യവലയിത പെടാതെ സൂക്ഷിപ്പാൻ ഉപദേശിക്കുന്നു.

ഈ ഗ്രന്ഥത്തിലേ എല്ലാകൃതികളും ദ്രാവിഡവൃത്തം ഉപയോഗിച്ചാണു രചിച്ചിട്ടുള്ളത്. സംഗീതമാധുരിക്കുപുറമെ 'സുലളിതപദവിന്യാസം' ചെയ്യുന്ന ഈ സുകൃതിയുടെ ശയ്യാഗുണം അഭിനന്ദനീയംതന്നെയാണ്.

കർത്തൃപ്രതീതമായ ഒരു കാവ്യം ഒരു വ്യക്തിയെയെന്നപോലെ മാനവസമുദായത്തെയും സ്പർശിച്ചിരിയ്ക്കുണ്ടതാണ്. കവി വ്യക്തിയെന്നനിലയിൽ രചിക്കുന്നകാവ്യം അവൻെറ വീക്ഷണകേന്ദ്രത്തിൽ നിന്നാൽമാത്രമെ ആസ്വദിക്കാൻ സാധിക്കയുള്ളു. മനുഷ്യസമുദായസ്പർശകമായാൽ വായിക്കുന്ന ഓരോരുത്തൻെറയും വീക്ഷണകേന്ദ്രം പ്രതിപാദനകേന്ദ്രമായിരിക്കുന്നതാണ്.

മേൽകാണിച്ച രണ്ടുരീതികളിൽ ഈ ഗ്രന്ഥം ആദ്യരീതിയേ സ്വീകരിച്ചതായി കാണപ്പെടുന്നു.

ശാന്തമായ ഒരന്തരീക്ഷത്തിൽ അന്തർമുഖമായ ഒരു വീക്ഷണം അനന്തരമായ ഒരു കാവ്യതല്ലജത്തിൻെറ ആവിർഭാവകാരണമാകുമെന്നു ഞങ്ങൾ പൂർണ്ണമായി വിശ്വസിച്ചുകൊള്ളുന്നു. ഗ്രന്ഥത്തിൻെറ ആകൃതിയും പ്രകൃതിയും ഒരുപോലെ കമനീയമായിരിക്കുന്നുണ്ട്. ഈ കാവ്യത്തിനു സകല ഭാവുകങ്ങളും പ്രാർത്ഥനീയം തന്നെ എന്നതിൽ ഞങ്ങൾ ഞങ്ങൾ സന്നിദ്ധപക്ഷക്കാരല്ല.

# കുറിപ്പ്

## വിദ്യാർത്ഥികളും സമുദായസേവനവും

വിദ്യാർത്ഥികൾക്ക് രാജ്യത്തിന്റെ സാമുദായികവും സാമ്പത്തികവുമായ അഭിവൃദ്ധിയെ പരിപുഷ്ടമാക്കുവാനുള്ള അനവധി മാർഗ്ഗങ്ങളിൽ സേവ കർമ്മപ്രദമായിട്ടുള്ളതു്, സമുദായസേവനവൃത്തിയിലേർപ്പെട്ടിട്ടുള്ളവരുമായി സഹകരിക്കുകയാകുന്നു. ഇൻഡ്യയിലെ ഭൂരിപക്ഷം ജനങ്ങളും ഗ്രാമങ്ങളിൽ വസിക്കുന്നവരാകകൊണ്ട്, അവർ അഭിവൃദ്ധിപ്പെടാതിരിക്കുന്നിടത്തോളംകാലം ഇൻഡ്യയും അഭിവൃദ്ധിപ്പെടുന്നതല്ല. അവരെ അജ്ഞതയിൽനിന്നും മോചിപ്പിക്കേണ്ടതു് വിദ്യാർത്ഥികളുടെ ചുമതലയാണ്. അവരുടെ സാമുദായികവും സാമ്പത്തികവും സന്മാർഗ്ഗികവും വിദ്യാഭ്യാസപരവുമായ സ്ഥിതികളേയും ഗ്രാമീണജീവിതാധഃപതനത്തിനുള്ള കാരണങ്ങളേയുംപററി അവർ അന്വേഷിക്കണം. അവരുടെ പാഠശാലാജോലികൾക്കു വിഘ്നം വരുത്താതെ അനദ്ധ്യായവേളകളിൽ ഈ പ്രവൃത്തികൾ നിർവ്വഹിക്കാവുന്നതാണ്.

നമ്മുടെ രാജ്യത്തു് ഗ്രാമീണരുടെ വിദ്യാഭ്യാസത്തിനായി എന്താണ് പ്രവർത്തിക്കുന്നതു്? അജ്ഞത ഭയങ്കരമാണ്. വിദ്യാഭ്യാസത്തിനായി ഗവമ്മെൻറ് അല്പം പ്രവർത്തിക്കുന്നുണ്ടെങ്കിലും, രാജ്യത്ത് വിദ്യാഭ്യാസം പ്രചരിക്കുവാനുള്ള അത്യാശ ജനങ്ങളിൽ ഉണ്ടാകാതെ ആശാസ്യമായ പുരോഗതി ഉണ്ടാകുന്നതല്ല. പ്രായമായവരേയും മററും വിദ്യാഭ്യാസം ചെയ്യിപ്പിക്കുന്നതിനായി പാഠശാലകൾ രൂപവൽക്കരിച്ചും, അവരുടെ ഇടയിൽ ചിലപ്പോഴെല്ലാം താമസിച്ചും വിദ്യാർത്ഥികൾക്ക് ഈ വിഷയത്തിൽ പ്രവർത്തിക്കാവുന്നതാണ്. ശുദ്ധജലം ഉപയോഗിക്കുക, രോഗവും അഴുക്കും അകററുക, പരസ്പരസഹായസംഘങ്ങളിൽ ചേന്നു് ഋണമോചനം വരുത്തുക എന്നീ കാര്യങ്ങൾ അവരെ മനസ്സിലാക്കാം. കാർഷികവൃത്തിയിൽ സ്വീകരിക്കേണ്ട പുതിയ രീതികളേയും അവരെ ധരിപ്പിക്കാവുന്നതാണ്. സവർണ്ണഹിന്ദുക്കൾക്ക് വേണ്ട വിദ്യാഭ്യാസം നൽകി അവർണ്ണരെ ഉയർത്താവുന്നതാണ്. വിദ്യാർത്ഥികൾക്ക് പ്രായമായ ഗ്രാമീണരിലുള്ള സ്വാധീനശക്തി അപരിമിതമാണ്. അവർ മാതൃഭാഷയിൽ സംസാരിക്കുന്നതുകൊണ്ട് തന്മൂലമുണ്ടാകുന്ന ഫലം അവർണ്ണനീയമായിരിക്കും. ബാല്യവിവാഹം കൊണ്ടുള്ള ദോഷങ്ങൾ, വിവാഹാഘോഷങ്ങൾക്കു ഭീമമായ പണത്തുക ചിലവാക്കുന്നതിന്റെ അനാശാസ്യത, കൈകൊണ്ടുള്ള പ്രയത്നത്തിന്റെ മഹാത്മ്യം എന്നിവ വിദ്യാർത്ഥികൾ ഗ്രാമീണരെ ധരിപ്പിക്കേണ്ടതാണ്. എന്നാൽ വിദ്യാർത്ഥികൾ ഗ്രാമീണരെപ്പോലെതന്നെ അവരുടെ ഇടയിൽ പെരുമാറുകയും ഔന്നത്യം നടിക്കാതിരിക്കുകയും ചെയ്യില്ലെങ്കിൽ, അവരുടെ പ്രയത്നം പരാജയത്തിൽ കലാശിക്കുമെന്ന് മനസ്സിലാക്കേണ്ടതാണ്. ഇന്നത്തെ ലോകത്തിന്റെ ആശ മുഴുവനും യുവജനങ്ങളിലാണ്. ആ ആശ സഫലമാക്കേണ്ടതു് യുവജനങ്ങളുടെ ധർമ്മമാകുന്നു.

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്ക് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.